


# മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ സിംഹാസനം



ഫാ. റ്റി. വി. ജോർജ്ജ്
നെടുമാവ്

# മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ സിംഹാസനം

നി. വ. ദി. ശ്രീ. മാത്യൂസ് മാർ അത്താനാസ്യോസ്
മെത്രാപ്പോലീത്താ തിരുമനസ്സിലെ
അവതാരികയോടുകൂടിയത്.

**ഫാദർ റ്റി. വി. ജോർജ്, നെടുമാവ്**

കാതോലിക്കേറ്റ് പുനഃസ്ഥാപന നവതി
സ്മാരക പ്രസിദ്ധീകരണം

പ്രസാധകർ
ദർപ്പണം പബ്ലിക്കേഷൻസ്
ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം
കോട്ടയം ഭദ്രാസനം

**THRONE OF ST.THOMAS**

**By: Fr. T.V. GEORGE, NEDUMAVE**

**Published by:***Dharppanam Publications*

***Orthodox Christian Youth Movement, Kottayam Diocese***

First Impression:December , 1968

No.of copies 2000

Second Impression: November, 2002

No.of copies 2000

Type setting : Acme Computers, Kottayam-1, Phone:580721

**Designed & Printed at:** JAYS Printpacks,Vadavathoor
Kottayam-10, Phone:571511



---

**Price : Rs-30/-**



# സമർപ്പണം

മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യസിംഹാസനത്തിൽ 1929 മുതൽ 1964 വരെ കാതോലിക്കായായിവാണ് സഭാംഗങ്ങളെ സത്യ വിശ്വാസത്തിൽ വഴി നടത്തുകയും, വി. സഭാനൗകയെ സമാധാനത്തിന്റെ തുറമുഖത്തിൽ എത്തിക്കുകയും, അതുമൂലം പരിശുദ്ധ അന്ത്യോക്യാ സിംഹാസനവുമായുള്ള ബന്ധം പൂർവ്വവൽ ദൃഢപ്പെടുത്തുകയും, പൈതൃക വാത്സല്യത്താൽ അനുഗ്രഹിച്ച് ഈ ഗ്രന്ഥകർത്താവിന് വൈദിക സ്ഥാനത്തേക്കുള്ള പരിശുദ്ധാത്മവിളി വെളിപ്പെടുത്തുകയും ചെയ്ത പരിശുദ്ധ പിതാവായ മോറാൻ മോർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമനസ്സിലെ പാവനസ്മരണയ്ക്കായി ഈ ലഘുഗ്രന്ഥം ഭക്ത്യാദരസമന്വിതം സമർപ്പിച്ചുകൊള്ളുന്നു.

ഗ്രന്ഥകർത്താവ്

# നമോവാകം

ഇരുപത് ശതാബ്ദങ്ങൾക്ക് മുൻപ് ഭാരതത്തിൽ വിശുദ്ധ മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച ക്രൈസ്തവ സഭ ഇന്ന് വിദേശസഭകളുടെ അധികാരപ്രമത്തമായ കൈകടത്തലുകൾ കൊണ്ട് വിഭജിക്കപ്പെട്ടിരിക്കുന്നു. വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ നാമത്തിൽ പള്ളികൾ സ്ഥാപിക്കുകയും മദ്ധ്യസ്ഥത യാചിക്കുകയും, പാരമ്പര്യവും പൈതൃകവും അഭിമാനപൂർവം അവകാശപ്പെടുകയും ചെയ്യുന്ന മലങ്കരസഭയിൽ ചിലർക്കെങ്കിലും ഇന്ന് മാർത്തോമ്മാ ശ്ലീഹായുടെ പൗരോഹിത്യവും സിംഹാസനവും 'വിശ്വാസത്തിന്റെ പ്രശ്നമാണന്നു'ള്ളത് തികച്ചും വിരോധാഭാസം തന്നെ. ഈ വിഷയത്തെക്കുറിച്ച് തികഞ്ഞ സഭാസ്നേഹിയും പണ്ഡിതനുമായിരുന്ന നെടുമാവ് ടി. വി. ജോർജ് അച്ചൻ ദശാബ്ദങ്ങൾക്കു മുൻപ് രചിച്ച 'മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ സിംഹാസനം' എന്ന ഗ്രന്ഥം ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം കോട്ടയം ഭദ്രാസനത്തിന്റെ പ്രസിദ്ധീകരണവിഭാഗമായ ദർപ്പണം പബ്ലിക്കേഷൻസ് പുനഃപ്രസിദ്ധീകരിക്കുകയാണ്. വിദേശസഭാദ്ധ്യക്ഷന്മാരോടുള്ള അന്ധമായ ഭക്തികൊണ്ടും, വേദശാസ്ത്രപരമായ അജ്ഞതകൊണ്ടും ചിലർ ഈ വിഷയത്തെക്കുറിച്ച് ദുഷ്പ്രചരണം നടത്തുന്ന ഈ കാലഘട്ടത്തിൽ മലങ്കര സഭാംഗങ്ങൾക്ക് ഈ ഗ്രന്ഥം ഏറെ പ്രയോജനപ്പെടുമെന്നതിന് രണ്ടു പക്ഷമില്ല.

ഈ ഗ്രന്ഥത്തിന്റെ പുനഃപ്രകാശനത്തിന് പ്രോൽസാഹനവും അനുഗ്രഹവും നൽകിയ അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനി, എഡിറ്റിംഗിന് മാർഗ്ഗദർശനം നൽകിയ വൈദീക സെമിനാരി വൈസ് പ്രിൻസിപ്പാൾ ഫാ. ഡോ. ജേക്കബ് കുര്യൻ, ബഹുമാനപ്പെട്ട ടി. വി. ജോർജ് അച്ചനെക്കുറിച്ചുള്ള വിവരങ്ങൾ നൽകുകയും പ്രസിദ്ധീകരണസംരംഭത്തെ സഹായിക്കുകയും ചെയ്ത ബഹുമാനപ്പെട്ട അച്ചന്റെ സഹോദരിമാരായ റേച്ചൽ ജോർജ്, ദീനാമ്മ ഉതുപ്പ്, മറിയാമ്മ ഗീവർഗീസ്, സഹോദരപുത്രൻ താഴേതിൽ ശ്രീ. ജോർജ് വർഗീസ് എന്നിവരോടുള്ള നന്ദി പ്രകാശിപ്പിക്കുന്നു. ഈ പ്രസിദ്ധീകരണത്തെ മികവുറ്റതാക്കാൻ ഏറെ അദ്ധ്വാനിച്ച ശ്രീ. രാജ് ഫിലിപ്പ് കുഴിമറ്റം, മുദ്രണം നിർവ്വഹിച്ച വടവാതൂർ ജെയ്സ് പ്രിന്റ് പാക്സ്, ആക്മി കമ്പ്യൂട്ടേഴ്സ്, കോട്ടയം (ടൈപ്പ് സെറ്റിംഗ്) എന്നിവരോടുള്ള കൃതജ്ഞത വാക്കുകൾക്കതീതമാണ്. മലങ്കരസഭാംഗങ്ങളുടെ ഗൗരവപൂർവമായ വായനയ്ക്കും, പഠനത്തിനുമായി ഈ ഗ്രന്ഥം സമർപ്പിക്കുന്നു.

യുവജനപ്രസ്ഥാനം ഭദ്രാസനകമ്മറ്റിക്കുവേണ്ടി,

ഫാ. നൈനാൻ കുറിയാക്കോസ് (*വൈസ് പ്രസിഡന്റ്*)
ജേക്കബ് മണ്ണുംമൂട് (*സെക്രട്ടറി*)
സാം വർഗീസ് (*ജോ: സെക്രട്ടറി*)

*കോട്ടയം*
*30-11-2002*

# Malankara Orthodox Syrian Church

## KOTTAYAM DIOCESE

No 361/2002




Phone: 564329

GEEVARGHESE MAR IVANIOS

Kuriakose Mar Gregorios Centre,
M. D. Seminary, Kottayam
Post Box No. 686

പ്രിയരേ,

മലങ്കരസഭാ മാസികയുടെ മുൻ എഡിറ്ററും, പ്രമുഖ ഗ്രന്ഥകാരനും ആയിരുന്ന ഫാ. റ്റി. വി. ജോർജ് നെടുമാവ് രചിച്ച മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യസിംഹാസനം എന്ന ഗ്രന്ഥം നമ്മുടെ ഭദ്രാസനത്തിലെ യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ പുനഃപ്രസിദ്ധീകരിക്കുന്നു എന്നറിയുന്നതിൽ നാം സന്തോഷിക്കുന്നു.

മലങ്കരസഭയുടെ അപ്പോസ്തോലിക പാരമ്പര്യം, സ്വാതന്ത്ര്യം, സ്വയംശീർഷകത്വം എന്നിവയെക്കുറിച്ച് സമഗ്രമായി പ്രതിപാദിക്കുന്ന ഈ ഗ്രന്ഥം വരുംതലമുറയ്ക്ക് ഏറെ പ്രയോജനപ്രദമാകുമെന്നതിന് രണ്ടുപക്ഷമില്ല. വളരെ കാര്യക്ഷമമായി പ്രവർത്തിക്കുന്ന നമ്മുടെ ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ ഈ പുതിയ സംരംഭത്തോടു സഭാംഗങ്ങൾ സർവ്വാത്മനാ സഹകരിക്കണമെന്ന് നാം താല്പര്യപ്പെടുന്നു.

ശേഷം പിന്നാലെ
ദൈവം അനുഗ്രഹിക്കട്ടെ.

*2002 ഒക്ടോബർ 12-ാം തീയതി*
*കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് സെന്ററിൽ നിന്ന്.*

## ഫാദർ റ്റി. വി. ജോർജ്ജ് നെടുമാവ്



'നെടുമാവ് ജോർജച്ചൻ' എന്ന പേരിൽ പിൽക്കാലത്ത് പ്രസിദ്ധനായ ഫാ. റ്റി. വി. ജോർജ്, തുമ്പമൺ പടിപ്പുരയ്ക്കൽ താഴേതിൽ കുടുംബത്തിൽ വർഗീസ് ഗീവർഗീസിന്റെയും അന്നാമ്മ വർഗീസിന്റെയും എട്ട് മക്കളിൽ രണ്ടാമനായി 1922 സെപ്തംബർ 6-ന് ജനിച്ചു. ആനിക്കാട് സെന്റ് ആന്റണീസ് സ്ക്കൂളിൽ പ്രാഥമിക വിദ്യാഭ്യാസം പൂർത്തിയാക്കി. പഠനത്തിൽ സമർത്ഥനായിരുന്ന റ്റി. വി. ജോർജിന് സണ്ടേസ്ക്കൂൾ പാഠ്യമികവിനുള്ള കാതോലിക്കേറ്റ് മെഡൽ ലഭിച്ചു. ഏവർക്കും പ്രിയങ്കരനും പ്രസംഗകനുമായിരുന്ന റ്റി. വി. ജോർജിന്റെ പ്രാഗൽഭ്യം പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായെ ആകർഷിച്ചു. കോട്ടയം ജില്ലാകോടതിയിൽ നടന്നിരുന്ന സമുദായക്കേസിന്റെ വാദം കേട്ടെഴുതുവാനും തുടർന്ന് തന്നെ വായിച്ചു കേൾപ്പിക്കുവാനും പ. ബാവാ അദ്ദേഹത്തെ നിയോഗിച്ചു. ഈ ദൗത്യം വിജയകരമായി പൂർത്തീകരിച്ചതിന് പ. ബാവാ തിരുമനസുകൊണ്ട് ഒരു പവനും ഇരുനൂറ്റിയൻപത് രൂപയും നൽകി അനുമോദിച്ചു. പ. ഗീവർഗീസ് ദ്വിതീയൻ ബാവായെ പരിചരിക്കുവാനും ശിഷ്യത്വം ലഭിക്കുവാനും ഭാഗ്യം ലഭിച്ചത് അദ്ദേഹത്തിന്റെ ജീവിതത്തിൽ ഒരു വഴിത്തിരിവായി. പൗരസ്ത്യവേദശാസ്ത്രത്തിലും സഭാചരിത്രത്തിലും അഗാധപണ്ഡിതനായിരുന്ന പ. ബാവായിൽ നിന്ന് പ്രസ്തുത വിഷയങ്ങളിൽ പരിജ്ഞാനം അദ്ദേഹത്തിന് ലഭിച്ചു. സർവ്വകലാശാല വിദ്യാഭ്യാസമോ സെമിനാരി പഠനമോ ലഭിച്ചിരുന്നില്ലെങ്കിലും വ്യക്തിപരമായ കഴിവുകളാൽ ഇവയെല്ലാമുള്ള പലരേക്കാൾ അദ്ദേഹം അംഗീകരിക്കപ്പെട്ടു. മലങ്കരസഭയുടെ പത്രാധിപരായി മാസികയുടെ പ്രാരംഭഘട്ടം മുതൽ പ്രതിഫലേച്ഛ കൂടാതെ പ്രവർത്തിച്ചു. 1965 ഓഗസ്റ്റ് 6-ന് പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവായിൽ നിന്ന് വൈദീകപദവി സ്വീകരിച്ച അദ്ദേഹം മാങ്ങാനം എബനേസർ ദയറാ, കാരാപ്പുഴ ചാപ്പൽ, പാറത്തോട് ഗ്രേസി മെമ്മോറിയൽ, കന്നുകുഴി സെന്റ് മേരീസ്, വാകത്താനം സെന്റ് ജോർജ് എന്നീ ദേവാലയങ്ങളിൽ വികാരിയായി സേവനം അനുഷ്ഠിച്ചു. മലങ്കരസഭാ മാസികയിൽ സ്ഥിരമായി എഴുതിയിരുന്ന 'തിരുവായ്മൊഴി' എന്ന ലേഖനപരമ്പരയും, 'മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യസിംഹാസനം' എന്ന ഗ്രന്ഥവും ജോർജച്ചനെ സഭാരംഗത്ത് ശ്രദ്ധേയനാക്കി. സഭയുടെ നിർണായകഘട്ടത്തിൽ പ്രസിദ്ധീകരിക്കപ്പെട്ട ഈ ഗ്രന്ഥം സമുദായാംഗങ്ങളുടെ മുക്തകണ്ഠമായ പ്രശംസ പിടിച്ചുപറ്റി.

അവിവാഹിതനായിരുന്ന അദ്ദേഹം 1971 ജൂലൈ 30-ന് 49-ാം വയസ്സിൽ അന്തരിച്ചു. നെടുമാവ് സെന്റ് പോൾസ് പള്ളിയിൽ സംസ്ക്കരിച്ചു.

## ഒന്നാം പതിപ്പിന്റെ

# അവതാരിക

മലങ്കരസഭയെപ്പറ്റി ചില ചരിത്രസത്യങ്ങൾ ഉണ്ട്. ലോകത്തിന്റെ കിഴക്കെ അറ്റത്ത് തെക്കുമാറി മറ്റു സഭാകേന്ദ്രങ്ങളുമായി സംസ്സർഗ്ഗത്തിനെളുപ്പമില്ലാതെ സ്ഥാപിതമായ ഈ സഭ മറ്റു യാതൊരു സഭയ്ക്കും കീഴിലല്ലാത്തവിധം മാർത്തോമ്മാ ശ്ലീഹായാൽ സ്വതന്ത്രമായി സ്ഥാപിക്കപ്പെട്ടുവെന്ന് വിചാരിക്കുവാനേ തരമുള്ളു. അതു സ്വതന്ത്രമായിത്തന്നെ നിലനിന്നു. സഭ വൈധവ്യം പ്രാപിച്ചുപോയ ചില ഘട്ടങ്ങളിൽ മദ്ധ്യപൂർവ്വദേശത്തുള്ള മറ്റു സഭകളെ ആശ്രയിക്കേണ്ടി വന്നിട്ടുണ്ട്. അങ്ങനെയുണ്ടായ വേഴ്ചകളിൽ ആദ്യത്തേത് പേർഷ്യയിലെ പൗരസ്ത്യ കാതോലിക്കാ സിംഹാസനവുമായിട്ടായിരുന്നു. അവിടെ നിലവിലിരുന്ന ഓർത്തഡോക്സ് കാതോലിക്കാമാരും നെസ്തോറിയ കാതോലിക്കാമാരും മേല്പട്ടക്കാരെ അയച്ച് മലങ്കരസഭയെ സഹായിച്ചിട്ടുണ്ട്. മേല്പട്ടദാനത്തിന് സഹായങ്ങൾ ചെയ്തതല്ലാതെ അവരാരും ഈ സഭയുടെ ആഭ്യന്തരകാര്യങ്ങളിൽ പ്രവേശിച്ചിട്ടില്ല. 16-ാം നൂറ്റാണ്ടിൽ ഉദയംപേരൂർ സുന്നഹദോസിൽവച്ച് റോമാസഭയ്ക്ക് ഈ സഭയെ ശക്തിയുപയോഗിച്ച് കീഴ്പ്പെടുത്തുന്നതിന് ഗോവാ ആർച്ച് ബിഷപ്പ് മെനേസ്സിസ്സിനു സാധിച്ചെങ്കിലും മലങ്കരസഭയ്ക്കു ഹിതകരമല്ലാത്ത ആ വ്യവസ്ഥിതി കേവലം അര നൂറ്റാണ്ടുമാത്രമേ നിലനിന്നിരുന്നുള്ളൂ. മലങ്കരസഭയുടെ ജന്മസിദ്ധമായ സ്വാതന്ത്ര്യം സുപ്രസിദ്ധമായ കൂനൻകുരിശുസത്യത്തോടുകൂടി പുനഃസ്ഥാപിക്കപ്പെട്ടു. അതിനുശേഷമാണ് അന്ത്യോക്യാസിംഹാസനവുമായി ബന്ധപ്പെട്ടത്. 1665-ൽ ഉണ്ടായ ഈ ബന്ധം 1843 വരെ കേവലം സുഹൃദ്ബന്ധമായി മാത്രം കഴിഞ്ഞു. അതിനുമുമ്പ് പേർഷ്യൻസഭ ചെയ്തതു പോലെ മലങ്കരസഭയുടെ ആവശ്യപ്രകാരം ആത്മീയാവശ്യങ്ങൾ നിറവേറ്റുന്നതിന് അന്ത്യോക്യൻ സഭയിൽനിന്നും ചിലപ്പോഴൊക്കെ മേല്പട്ടക്കാരെ അയച്ചുതന്നിട്ടുള്ളതല്ലാതെ

ഈ സഭയുടെ ഭരണകാര്യത്തിൽ അവരാരും ഒരിക്കലും പ്രവേശിച്ചിട്ടില്ല. ആഭ്യന്തര കാര്യങ്ങളിൽ പ്രവേശിക്കുന്നതിനുള്ള അവരിൽ ചിലരുടെ ഉദ്യമങ്ങളെ മലങ്കരസഭ വീറോടെ എതിർക്കുകയും മലങ്കരസഭയുടെ സ്വാതന്ത്ര്യം സംരക്ഷിക്കുകയും ചെയ്തിട്ടുണ്ട്. 1843- ൽ മാത്യൂസ് മാർ അത്താനാ സ്യോസ് ശീമയിൽചെന്നു പാത്രിയർക്കീസ് ബാവായിൽനിന്നും മേല്പട്ടസ്ഥാനം ഏറ്റതുമുതൽ സഭയുടെ ആഭ്യന്തരകാര്യങ്ങളിൽ അന്ത്യോക്യാ പാത്രിയർക്കീസന്മാർ പ്രവേശിക്കുന്നതിനു ശ്രമിച്ചിട്ടുണ്ടെങ്കിലും ആത്മീയമായ മേൽനോട്ടമല്ലാതെ മറ്റൊന്നും അവർക്ക് ഒരുനാളും ലഭിച്ചിട്ടില്ല.

പേർഷ്യയിൽ നിലവിലിരുന്ന പൗരസ്ത്യ കാതോലിക്കാ സിംഹാസനം പ. അബ്ദൽമിശിഹാ പാത്രിയർക്കീസിന്റെ സഹകരണത്തിൽ ഇവിടേക്ക് 1912- ൽ മാറ്റി സ്ഥാപിച്ചു. അദ്ദേഹത്തിനുശേഷം വാണ അന്ത്യോക്യാ പാത്രിയർക്കീസന്മാർ ഈ സ്ഥാപനത്തെ എതിർത്തെങ്കിലും 1958- ൽ ഉണ്ടായ സുപ്രീം കോടതി വിധിക്കുശേഷം വിശാലഹൃദയനും, ദീർഘ ദൃഷ്ടിയുള്ളവനുമായ ഇപ്പോഴത്തെ മാർ യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവായും അന്നത്തെ കാതോലിക്കാ ബാവായും പരസ്പരം സ്വീകരിച്ച് ഇവിടെ സമാധാനം സ്ഥാപിക്കുകയും, പാത്രിയർക്കീസ് ബാവാ ഇവിടെ എഴുന്നെള്ളി ഇപ്പോഴത്തെ കാതോലിക്കായെ വാഴിക്കുകയും ചെയ്തു.

മലങ്കരസഭയെ മാർത്തോമ്മാ ശ്ലീഹായുടെ സഭയായും ഇടവകയായും ഇവിടുത്തെ സിംഹാസനത്തെ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനമായും എല്ലാക്കാലത്തും വിദേശികളും സ്വദേശികളും കരുതിപ്പോന്നിരുന്നുവെന്നത് ഒരു ചരിത്രസത്യമാണ്. വി. പത്രോസ് ശ്ലീഹാ അന്ത്യോക്യായിലും, റോമിലും സിംഹാസനങ്ങൾ സ്ഥാപിച്ചതുപോലെ വി. മാർത്തോമ്മാ ശ്ലീഹാ പൗരസ്ത്യ ദേശത്തും മലങ്കരയിലും സിംഹാസനങ്ങൾ സ്ഥാപിച്ചു. സെലൂക്യയിലും തിഗ്രീസിലും സ്ഥിതി ചെയ്തിരുന്ന പൗരസ്ത്യ കാതോലിക്കാസിംഹാസനം മാർത്തോമ്മാ ശ്ലീഹായുടെ പിൻതുടർച്ചത്തന്നെ അവകാശപ്പെട്ടിരുന്നു. പൗരസ്ത്യ സിംഹാസനത്തിന്റെ പ്രധാന മേലദ്ധ്യക്ഷൻ, പാത്രിയർക്കീസിനു സമാനമായ കാതോലിക്കായെന്നും, മപ്രിയാനാ എന്നും അറിയപ്പെട്ടിരുന്നു. മലങ്കരസിംഹാസനത്തിലാകട്ടെ പ്രധാനമേലദ്ധ്യക്ഷൻ മലങ്കരമെത്രാ പ്പോലീത്തായായിരുന്നു. അദ്ദേഹത്തിന് പാത്രിയർക്കീസിന്റെ പദവി ഉണ്ടായിരുന്നില്ലെങ്കിലും ഇവിടുത്തെ സിംഹാസനാധിപനായ മലങ്കര മെത്രാപ്പോലീത്താ മലങ്കരസഭയുടെ ആത്മികവും ലൗകികവും വൈദിക വുമായ മേലദ്ധ്യക്ഷനായിരുന്നു. 1912- ൽ മലങ്കരസിംഹാസനം പാത്രിയർ ക്കാപദവിയുള്ള കാതോലിക്കാസിംഹാസനമായി ഉയർത്തപ്പെട്ടതിന്റെശേഷം ഈ സഭയുടെ പ്രധാനമേലദ്ധ്യക്ഷൻ പൗരസ്ത്യ കാതോലിക്കായായിത്തീർന്നു. പേർഷ്യയിൽ നിലവിലിരുന്ന മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ

കാതോലിക്കാസിംഹാസനം 19-ാം നൂറ്റാണ്ടിന്റെ മദ്ധ്യത്തോടുകൂടി നിശ്ശേഷം ഇല്ലാതാവുകയും, 1912ൽ ആ സിംഹാസനം മലങ്കരയിൽ മാറ്റി സ്ഥാപിക്കപ്പെടുകയും ചെയ്യുകയാൽ ഇന്നു മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനമായി അവശേഷിക്കുന്നത് മലങ്കരയിലെ പൗരസ്ത്യ കാതോലിക്കാ സിംഹാസനം മാത്രമാണ്.

ചരിത്രസത്യം മേൽപറഞ്ഞപ്രകാരമാണെങ്കിലും മലങ്കരയിൽ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനമുണ്ടെന്നും, മാർത്തോമ്മാ ശ്ലീഹായ്ക്ക് ഒരു സിംഹാസനമുണ്ടോയെന്നുമുള്ള കാര്യങ്ങളെപ്പറ്റി മലങ്കരയിലും ശീമയിലുമുള്ള പലർക്കും ധാരണപ്പിശകുകൾ ഉണ്ട്. ഇത്തരത്തിലുള്ള അജ്ഞത സാധാരണ ആളുകളിൽ മാത്രമല്ല ഉന്നത സ്ഥാനങ്ങളിൽ ഇരിക്കുന്നവർക്കും ഉണ്ടെന്നുള്ളത് അത്ഭുതാവഹംതന്നെ.

'കഴിഞ്ഞ സമുദായക്കേസിന്റെ വിജയത്തിനുവേണ്ടി സ്വകാര്യതാൽപര്യമനുസരിച്ച് ഓരോരുത്തർ പുറപ്പെടുവിച്ചിട്ടുള്ള വാദമുഖങ്ങളും അവയെ സ്ഥാപിച്ചുകിട്ടുന്നതിനെടുത്ത അടവുകളും ഉളവാക്കിയ ചിന്താക്കുഴപ്പങ്ങളാണ് ഈ ധാരണപ്പിശകിനു കാരണം. അരനൂറ്റാണ്ടോളം നിലനിന്നിരുന്ന സമുദായക്കേസുമൂലം ഈ ദൃശ്യമായ അഭിപ്രായഗതികൾ ഉണ്ടായതിനാൽ അതിശയിക്കാനില്ല. എങ്കിലും സത്യം എപ്പോഴും സത്യം തന്നെയാണ്. അതു തല്ക്കാലം മറഞ്ഞു കിടന്നാലും പരമാർത്ഥമായ സമീപനങ്ങളും സത്യദീക്ഷയോടുകൂടിയ ഗവേഷണങ്ങളും യാഥാർത്ഥ്യങ്ങളെ പുറത്തുകൊണ്ടുവരാതിരിക്കുകയില്ല.

'മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യസിംഹാസനം' എന്നപേരിൽ മലങ്കരസഭാ മാസിക എഡിറ്റർ നമ്മുടെ വാത്സല്യവാൻ ഫാദർ റ്റി. വി. ജോർജ് പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഈ ചെറുപുസ്തകം പ്രസ്തുത വിഷയത്തെപ്പറ്റിയുള്ള പണ്ഡിതോചിതമായ ഒരു പ്രബന്ധം തന്നെയാണ്. വേദപുസ്തകം, സഭാചരിത്രം, കാനോൻ എന്നിവയും പാത്രിയർക്കീസ്സന്മാർ, മലങ്കരമെത്രാപ്പോലീത്തന്മാർ, മല്പാന്മാർ, ഗ്രന്ഥകർത്താക്കൾ എന്നിവരുടെ സാക്ഷ്യങ്ങളും ആധാരമാക്കി വിചരിച്ചിട്ടുള്ള ഈ ലഘുഗ്രന്ഥം വളരയേറെ വിജ്ഞാനപ്രദവും, പ്രസ്തുത വിഷയം സംബന്ധിച്ചുള്ള തെറ്റിദ്ധാരണകളെ ദൂരികരിക്കുന്നതിന് പര്യാപ്തവുമാണ്. മലങ്കരസഭയിൽ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനമാണ് ഉള്ളതെന്നും മലങ്കരയിലെ കാതോലിക്കാ സിംഹാസനം മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിക്കപ്പെട്ടിട്ടുള്ള പൗരസ്ത്യ സിംഹാസനമാണെന്നും അവിതർക്കിതമായി ഗ്രന്ഥകർത്താവ് ഈ പ്രബന്ധത്തിൽ സ്ഥാപിച്ചിട്ടുണ്ട്. ഇക്കാര്യത്തെപ്പറ്റി ഉണ്ടായിട്ടുള്ള സംശയങ്ങളും ധാരണപ്പിശകുകളും ഈ പുസ്തകം മുഖാന്തിരം നീക്കപ്പെടുമെന്നു തന്നെയാണ് നമ്മുടെ വിശ്വാസം.

ഈ പുസ്തകരചനയിൽ ഗ്രന്ഥകർത്താവു കാണിച്ചിട്ടുള്ള ചരിത്ര പാടവവും, സത്യാന്വേഷണബുദ്ധിയും, ഗവേഷണചതുരതയും, രചനാ വൈദഗ്ദ്ധ്യവും അനുവാചകർ മുക്തകണ്ഠം പ്രശംസിക്കുമെന്നുള്ളതിൽ നമുക്ക് സംശയമൊന്നുമില്ല. ഗ്രന്ഥകർത്താവ് മലങ്കരസഭയുടെ ന്യായയുക്ത മായ അവകാശങ്ങളെ സ്ഥാപിക്കുന്നതിനു ഇതിനുമുമ്പ് മലങ്കരസഭാ മാസിക വഴിയായി ചെയ്തിട്ടുള്ള അനേകം ഉദ്യമങ്ങൾക്ക് മകുടം ചാർത്തുന്ന ഒന്നാണ് ഈ ചെറുപുസ്തകം. ഈ പുസ്തകം മുഖാന്തിരം മലങ്കര മാർത്തോമ്മാ സിംഹാസനത്തെപ്പറ്റി ഇപ്പോൾ കേൾക്കപ്പെടുന്ന അപശബ്ദങ്ങൾ എന്നെന്നേക്കുമായി അവസാനിക്കുമെന്ന് പ്രതീക്ഷിക്കാവുന്നതാണ്. പുസ്തകത്തിനും ഗ്രന്ഥകർത്താവിനും സർവ്വമംഗളങ്ങളും നേർന്നുകൊണ്ട് അനുവാചകരുടെ പഠനത്തിനായി ഈ പുസ്തകം അവതരിപ്പിക്കുന്നതിന് നമുക്ക് അതിയായ സന്തോഷം ഉണ്ട്.

കോട്ടയം

1-12-68 മാത്യൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്താ*

*പിന്നീട് മാർത്തോമ്മ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ
*(Editorial updating 2002)*

## ഒന്നാം പതിപ്പിന്റെ
# മുഖവുര

'മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യസിംഹാസനം' എന്ന ഈ ലഘുഗ്രന്ഥം എഴുതാൻ എന്നെ പ്രേരിപ്പിച്ചത് മഞ്ഞിനിക്കര മാർ ഇഗ്നാത്തിയോസ് ദയറായിൽനിന്നു ബഹുമാനപ്പെട്ട അഫ്രേം അബൂദി റമ്പാച്ചൻ അച്ചടിപ്പിച്ചു പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരിക്കുന്ന 'ശിമവാർത്ത'കളുടെ 1968 ജൂൺ ലക്കത്തിലെ 'ശ്ലൈഹിക സിംഹാസനങ്ങൾ' എന്ന ബഹുമാനപ്പെട്ട റമ്പാച്ചന്റെ ലേഖനമാണ്. പ്രസ്തുത ലേഖനത്തിൽ അദ്ദേഹം താഴെവരും പ്രകാരം പ്രസ്താവി ച്ചിരിക്കുന്നു:-

'ബഹുമാനപ്പെട്ട വായനക്കാരാ, സത്യമായി ഞാൻ നിങ്ങളോടു പറയുന്നു. ഞാൻ ഇന്ത്യയിൽ വരുന്നതുവരെ മാർത്തോമ്മാ ശ്ലീഹായുടെ നാമത്തിൽ ഒരു സിംഹാസനമുള്ളതായി കേൾക്കുകയോ വായിക്കുകയോ പഠിക്കുകയോ ചെയ്തിട്ടില്ല. എന്നാൽ ഇന്ത്യയിൽ വന്നതിനുശേഷം അങ്ങനെ ഒരു സിംഹാസനത്തെക്കുറിച്ച് ഞാൻ കേട്ടു. ഈ സിംഹാസ നത്തെക്കുറിച്ചു കേട്ടപ്പോൾ മുതൽ ഇങ്ങനെ ഒരു സിംഹാസനമുണ്ടോ? ഈ സിംഹാസന ത്തെക്കുറിച്ചും അതിന്റെ സ്ഥാപനത്തെക്കുറിച്ചും ഞങ്ങളുടെ മല്പാന്മാർ ഞങ്ങളെ പഠിപ്പിക്കാത്തതെന്ത്? ഞങ്ങൾ വായിക്കുകയും പഠിക്കുകയും ചെയ്തിട്ടുള്ള പുസ്തകങ്ങളിൽ അതിനുള്ള തെളിവുകൾ കാണാത്തതെന്ത്? എന്നെല്ലാം എന്നോടുതന്നെ ഞാൻ ചോദിച്ചുതുടങ്ങി. ഇംഗ്ലീഷിലും മലയാളത്തിലും ഈ സിംഹാസ നത്തെക്കുറിച്ചും അതിന്റെ പിൻതുടർ ച്ചയെക്കുറിച്ചും വിവരിക്കുന്ന പുസ്തകങ്ങൾ ഞാൻ ഇവിടെവച്ചു പരിശോധന തുടങ്ങി. ഞാൻ വായിക്കുകയും തർജ്ജിമ മുഖാന്തിരം ഗ്രഹിക്കുകയും ചെയ്ത പുസ്തകങ്ങളിലെല്ലാം എത്രമാത്രം പരിശോധിച്ചിട്ടും ഈ കാര്യത്തിൽ ബുദ്ധിക്ക് സമാധാനം നൽകുന്നതിന് പര്യാപ്തമായ ഉറപ്പായ തെളിവുകൾ ഒന്നും തന്നെ കണ്ടെത്തിയില്ല...... അവസാനമായി ആ സിംഹാസന

സ്ഥാപനത്തെക്കുറിച്ച് എഴുതിയ വൈദികന്മാരും അവൈദികന്മാരു മായവരെ ഞാൻ കണ്ടെത്തി. അവർക്കും അവരുടെ ഈ അഭിപ്രായത്തെ ഉറപ്പിക്കുന്നതിനു മതിയായ തെളിവുകളൊന്നുമില്ല എന്നും......ഞാൻ മനസ്സിലാക്കി......'.

മാർത്തോമ്മാ ശ്ലീഹായ്ക്കു സിംഹാസനമില്ല എന്നു പറഞ്ഞ് ചില അയ്മേനികൾ പുറപ്പെടുവിച്ച ലഘുലേഖകൾ കാണാനിടയായി. അവ പരിഗണന അർഹിക്കുന്നില്ല എന്നു വിചാരിച്ചിരിക്കുമ്പോഴാണ് ബഹു മാനപ്പെട്ട അപ്രേം അബൂദി റമ്പാച്ചന്റെ ലേഖനം വായിക്കാനിടയായത്. ബഹുമാനപ്പെട്ട റമ്പാച്ചനെപ്പോലെ ഉത്തരവാദിത്വമുള്ള ഒരു ഉന്നത വ്യക്തി എഴുതുന്ന അഭിപ്രായങ്ങൾ അവഗണിച്ചു കൂടാത്തവയാണല്ലോ. മാർത്തോമ്മാ ശ്ലീഹായ്ക്കും മാർ പത്രോസ് ശ്ലീഹായോടു തുല്യമായ അപ്പോസ്തോലത്വവും സിംഹാസനവുമുണ്ടെന്നു പരമാർത്ഥമായി വിശ്വസിക്കുന്ന അസ്മാദൃ ശന്മാർക്ക് ബ. റമ്പാച്ചന്റെ ലേഖനം ചിന്താക്കു ഴപ്പമുണ്ടാക്കുവാൻ പര്യാപ്തമാകയാൽ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാ സനത്തെയും അതിന്റെ പിൻ തുടർച്ചയെയുംപറ്റി വസ്തുനിഷ്ഠമായ ഒരു പരിശോധന ആവശ്യമാണെന്നു തോന്നുകയും അങ്ങനെ ഈ ലഘു പുസ്തക രചനയ്ക്ക് ഉദ്യമിക്കുകയുമാണുണ്ടായത്.

കേവലം കപോലകല്പിതങ്ങളായ സങ്കല്പങ്ങളെയല്ല പ്രത്യുത, സുറിയാനിസഭയിലെ സമുന്നതന്മാരായ പിതാക്കന്മാർ രചിച്ചിട്ടുള്ള, ആധികാരികവും, ആധികാരികവുമായ ചരിത്രഗ്രന്ഥങ്ങളും, ഹൂദായ കാനോനും, പ. പാത്രിയർക്കീസ്ബാവാമാരുടെ കല്പനകളും എന്റെ ഗവേഷണ ത്തിൽ എത്തിപ്പെട്ടിടത്തോളമുള്ള ഇതര സുപ്രധാന രേഖകളും അടിസ്ഥാന പ്പെടുത്തി എത്രയും സത്യസന്ധമായുമാണ് ഈ ലഘുഗ്രന്ഥം രചിച്ചിട്ടുള്ളത്. ഇതിലേക്കു ഞാൻ ആധാരമാക്കിയിട്ടുള്ള പുസ്തകങ്ങളുടെയും മറ്റു രേഖകളുടെയും ഒരു ലിസ്റ്റ് അന്യത്ര ചേർത്തിട്ടുണ്ട്. ഇവയിൽ പലതും ഇവിടെ മാത്രമല്ല ശീമരാജ്യത്തുള്ള നമ്മുടെ സഭയിലും നിലവിലിരിക്കു ന്നവയാണ്. വ്യക്തിപരമായ ആരോപണങ്ങളോ പരാമർശങ്ങളോകൂടാതി രിപ്പാൻ ഞാൻ ഈ പുസ്തകത്തിൽ അങ്ങേയറ്റം ശ്രമിച്ചിട്ടുണ്ട്. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തെപ്പറ്റി-അതിന്റെ പിൻ തുടർച്ചയെപ്പറ്റി- വി. സഭയുടെ അംഗങ്ങൾ ബോധവാന്മാരായിരിക്കണം എന്ന ആഗ്രഹമല്ലാ തെ മറ്റൊന്നുമെനിക്കില്ല.

എന്റെ ഈ പരിശ്രമം പ. പത്രോസ് ശ്ലീഹായുടെ സിംഹാസന മാകുന്ന പ. പാത്രിയർക്കാസിംഹാസനത്തിന്റെയോ പ. പിതാവായ പാത്രിയർക്കീസ് ബാവാ തിരുമേനിയുടെയോ നേരേയുള്ള ഭക്തിക്കുറവോ

അനാദരവോ അല്ല എന്ന് ഇവിടെ പ്രത്യേകം പ്രസ്താവിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ഈ പുസ്തകം മുഴുവൻ വായിക്കുന്ന ഏതു വ്യക്തിക്കും എന്റെ ഉദ്ദേശശുദ്ധി വ്യക്തമാകുമെന്നു തന്നെയാണ് എന്റെ ദൃഢമായ വിശ്വാസം. മാർത്തോമ്മാ ശ്ലീഹായ്ക്കു സിംഹാസനം ഉണ്ട് എന്നതുസംബന്ധിച്ച് 'എന്തെങ്കിലും തെളിവു കിട്ടുമ്പോൾ തികഞ്ഞ പ്രശംസയോടെ പ്രസിദ്ധീക രിക്കുന്നതാണെ'ന്ന് ബ. റമ്പാച്ചൻ അദ്ദേഹത്തിന്റെ ലേഖനത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. അതിനാൽ ഈ ലഘുഗ്രന്ഥം അദ്ദേഹത്തിനും സന്തോഷപ്രദമായിരിക്കും എന്നാണ് ഞാൻ വിചാരിക്കുന്നത്. പാത്രിയർക്കാസിംഹാസനം നിങ്ങളുടേത്, കാതോലിക്കാ സിംഹാസനം ഞങ്ങളുടേത് എന്ന ചിന്തക്കിവിടെ സ്ഥാനമില്ല. രണ്ടു സിംഹാസനങ്ങളും അപ്പോസ്തോലികങ്ങളും, നമ്മുടെ വി. സഭയിലേതും, വി. സഭയ്ക്കു വേണ്ടിയും ആണ്. രണ്ട് അപ്പോസ്തോലിക സിംഹാസനങ്ങളെ ഉൾക്കൊള്ളുന്നു എന്നത് നമ്മുടെ സഭയുടെ മഹിമയും മറ്റും വർദ്ധിപ്പിക്കുകയേയുള്ളൂ.

ഈ പുസ്തകത്തിന്റെ ഒടുവിൽ പ. മാർത്തോമ്മാ മുതൽ ഇപ്പോഴത്തെ കാതോലിക്കാ മോറാൻ മോർ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ ബാവാ തിരുമേനിവരെയുള്ള പൗരസ്ത്യ കാതോലിക്കാമാരുടെ ഒരു പട്ടിക ചേർത്തിട്ടുണ്ട്. A. D. 1500-നുശേഷം വാണ കാതോലിക്കാ മാരുടെ അഥവാ മപ്രിയാനാമാരുടെ ഒരു പൂർണ്ണമായ ലിസ്റ്റ് എനിക്കു കിട്ടിയിട്ടില്ല. കിട്ടിയിടത്തോളം ചേർത്തിട്ടുണ്ട്. 16-ാം നൂറ്റാണ്ടിന്റെ പ്രാരംഭം മുതൽ മലങ്കരയിലേക്ക് കാതോലിക്കാസിംഹാസനം മാറ്റി സ്ഥാപിക്കപ്പെട്ടതുവരെ പൗരസ്ത്യസിംഹാസനത്തിൽ വാണിട്ടുള്ള കാതോലിക്കാമാരുടെ പൂർണ്ണമായ ലിസ്റ്റ് ആരുടെയെങ്കിലും പക്കൽ ഉള്ളപക്ഷം സദയം അയച്ചുതരണമെന്ന് വിനയപൂർവ്വം അപേക്ഷിക്കുന്നു. അടുത്ത പതിപ്പിൽ ഒരു പൂർണ്ണമായ ലിസ്റ്റ് ചേർക്കാൻ അതുകൊണ്ട് സാധിക്കുന്നതാണല്ലോ.

ഈ ലഘുപുസ്തകം മുഴുവൻ വായിച്ചശേഷം എത്രയും സ്നേഹത്തോടും പിതൃനിർവ്വിശേഷമായ വാത്സല്യത്തോടുംകൂടി അതിമഹത്തും അത്യന്തം പ്രോത്സാഹജനകവുമായ ഒരു അവതാരിക എഴുതിതന്ന വന്ദ്യപിതാവായ നി. വ. ദി. ശ്രീ. മാത്യൂസ് മാർ അത്താനാ സ്യോസ് മെത്രാപ്പോലീത്താ തിരുമേനിയോടുള്ള എന്റെ അകൈതവമായ ഭക്തിയും കൃതജ്ഞതയും ഇവിടെ ഞാൻ പ്രത്യേകം രേഖപ്പെടുത്തി ക്കൊള്ളുന്നു.

ഈ പുസ്തകരചനയ്ക്ക് എന്നെ പ്രേരിപ്പിക്കുകയും സഹായിക്കുകയുംചെയ്ത ഏവരോടുമുള്ള കൃതജ്ഞത പ്രകടിപ്പിച്ചുകൊള്ളുന്നു. അവരിൽ പലരും തങ്ങളുടെ പേരുകൾ വെളിപ്പെടുത്തുന്നതിൽ താല്പര്യപ്പെടുന്നില്ല. എന്നാൽ സഞ്ചാരമിഷണറി ഫാദർ തോമ്മാ, 'മലങ്കരസഭാ' അസിസ്റ്റന്റ് എഡിറ്റർ ഡീക്കൻ കെ. എം. യോഹന്നാൻ ശങ്കരത്തിൽ എന്നിവരുടെ

പേരുകൾ ഇവിടെ രേഖപ്പെടുത്താതിരിക്കാൻ നിവൃത്തിയില്ല.

നമ്മുടെ സഭയിൽ ഇന്ന് പാത്രിയർക്കാസിംഹാസനത്തെ കൂടാതെ കാതോലിക്കാസിംഹാസനത്തെയോ, കാതോലിക്കാസിംഹാസനത്തെ കൂടാതെ പാത്രിയർക്കാസിംഹാസനത്തെയോ പറ്റി ചിന്തിക്കുന്നതു ശരിയല്ല. ആകയാൽ ഈ രണ്ടു ശ്ലൈഹികസിംഹാസനങ്ങളോടും, അവയുടെ അഗ്രിമന്മാരായ അപ്പോസ്തോലന്മാരോടും, അവയിൽ ഇപ്പോൾ വാണുകൊണ്ടിരിക്കുന്ന പരിശുദ്ധ പിതാക്കന്മാരോടുമുള്ള ഭക്ത്യാദരവോടു കൂടിയത്രേ ഈ ലഘുഗ്രന്ഥം ബഹുജനസമക്ഷം ഞാൻ സമർപ്പിക്കുന്നത്. നിങ്ങളുടെ ഏവരുടെയും പ്രാർത്ഥനകളിൽ ബലഹീനനായ എന്നെയും ഓർക്കണമേ.

ഗ്രന്ഥകർത്താവ്

# വിഷയവിവരം

പേജ് നമ്പർ

# മാർത്തോമ്മാ ശ്ലീഹയുടെ പൗരസ്ത്യ സിംഹാസനം

നമ്മുടെ കർത്താവിന്റെ അപ്പോസ്തോലന്മാരിൽ വി. പത്രോസി നല്ലാതെ മറ്റാർക്കും സിംഹാസനമില്ല എന്ന ഒരു വാദം ഈ അടുത്തിടെ ഉന്നയിക്കപ്പെട്ടിട്ടുണ്ട്. വി. തോമ്മാശ്ലീഹായ്ക്കു സിംഹാസനമില്ല എന്നു സ്ഥാപിക്കുവാനുള്ള ഒരു ശ്രമമാണത്. ഇതു സാധാരണജനങ്ങളിൽ ചിന്താക്കുഴപ്പം സൃഷ്ടിക്കാൻ ഉപകരിക്കാവുന്ന ഒരു വാദഗതിയാകയാൽ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തെപ്പറ്റി വസ്തുനിഷ്ഠമായ ഒരു പഠനമോ പരിശോധനയോ ആവശ്യമായിട്ടാണിരിക്കുന്നത്.

'പുതിയ ലോകത്തിൽ മനുഷ്യപുത്രൻ തന്റെ മഹത്വത്തിന്റെ സിംഹാസനത്തിൽ ഇരിക്കുമ്പോൾ നിങ്ങളും പന്ത്രണ്ടു സിംഹാസ നത്തിലിരുന്നു ഇസ്രായേലിന്റെ പന്ത്രണ്ടു ഗോത്രങ്ങളെയും ന്യായം വിധിക്കും' *(മത്താ. 19:28)* എന്നു നമ്മുടെ കർത്താവ് അരുളി ച്ചെയ്തിട്ടുള്ളതു പത്രോസിനോടു മാത്രമായിട്ടല്ല, എല്ലാ അപ്പോസ്തോ ലന്മാരോടുമായിട്ടാണ്. ആ സ്ഥിതിക്ക് പന്ത്രണ്ടു അപ്പോസ്തോലന്മാർക്കും ഒരുപോലെ സിംഹാസനങ്ങളുണ്ട് എന്നു സിദ്ധിക്കുന്നു. എന്നാൽ പത്രോസ് ഒഴികെ ബാക്കിയുള്ളവരുടെ സിംഹാ സനങ്ങൾ ഇഹത്തിലല്ല, പരത്തിലാണ് അതായത്, വരുവാനുള്ള ലോകത്തിൽ എന്നാണ് തല്പരകക്ഷികളുടെ വാദം.

മാർത്തോമ്മാ ശ്ലീഹായ്ക്ക് ഇഹത്തിൽ സിംഹാസനമുണ്ടോ, അതിനു പിന്തുടർച്ചയുണ്ടോ എന്ന് അറിയുന്നതിനു പ്രധാനമായി രണ്ടു സംഗതികൾ ഗ്രഹിക്കേണ്ടതുണ്ട്.

1. സിംഹാസനം എന്നാൽ എന്ത്?
2. പത്രോസിന് ഇഹത്തിൽ ഒരു സിംഹാസനമുണ്ടോ? ഉണ്ടെങ്കിൽ ആ ന്യായേന തോമ്മാശ്ലീഹായ്ക്കും സിംഹാസനമുണ്ടായിരിക്കേണ്ടതല്ലേ?

## സിംഹാസനം എന്നാൽ എന്ത്?

രാജാവിന്റെയോ, ബിഷപ്പിന്റെയോ വിധിയധികാരപൂർവ്വകമായ ഇരിപ്പിടത്തിനാണ് സിംഹാസനം എന്നുപറയുന്നത്. *(Ceremonial chair of a King, Queen, Bishop)* രാജകീയാധികാരകേന്ദ്രം, *Royal authority* എന്നും അർത്ഥമുണ്ട്[1]. (Bishop എന്നുകൂടി പറഞ്ഞിരിക്കുന്നതിനാൽ *Episcopal authority* എന്നും അർത്ഥമാക്കാം). 'സിംഹാസനം എന്ന വാക്ക് രാജത്വം, രാജാധിപത്യം' എന്നും നിർവ്വചിക്കപ്പെടുന്നു[2]. കല്ലോ, മരമോ, വെള്ളിയോ, സ്വർണ്ണമോ കൊണ്ടു നിർമ്മിതമായ ഒരു വിശിഷ്ടാസനം മാത്രമാണു സിംഹാസനം എന്നു ആരും പറയുകയില്ല. പിന്നെയോ ഒരു ശ്രേഷ്ഠാധികാരത്തിന്റെ പ്രതീകമായിരിക്കണം. വി. പത്രോസോ, ശേഷം അപ്പോസ്തോലന്മാരോ അവരുടെ ശ്രേഷ്ഠാധികാരത്തിന്റെ ചിഹ്നമോ, പ്രതീകമോ ആയ ഒരു സിംഹാസനം-ഇരിപ്പിടം, കസേര-അവരുടെ പ്രവർത്തനകേന്ദ്രങ്ങളിൽ പണിയിച്ചുവച്ചിട്ട് അതിന്മേൽ ആരൂഢരായിരുന്നുകൊണ്ടു സഭാഭരണം നിർവ്വഹിച്ചു എന്ന് ആരും അവകാശപ്പെടുന്നില്ല. അങ്ങനെ ഒരു കസേര എവിടെയെങ്കിലും ആരെങ്കിലും കാണിച്ചാൽ അതു സത്യമായിരിക്കുകയില്ല. ഇങ്ങനെ ഒന്ന് അപ്പോസ്തോലന്മാർ ആഗ്രഹിക്കയോ ഉദ്ദേശിക്കയോ ചെയ്തിരിക്കയുമില്ല.

## എല്ലാ അപ്പോസ്തോലന്മാർക്കും സിംഹാസനം

യഹൂദന്മാരിൽനിന്നും പുറജാതികളിൽനിന്നും പീഡകൾ സഹിച്ചും ക്രൂശ് വഹിച്ചും വേല ചെയ്ത് ഒടുവിൽ രക്തസാക്ഷി മരണംവരിച്ച അപ്പോസ്തോലന്മാർ രാജാക്കന്മാരെപ്പോലെ സിംഹാസനങ്ങളിൽ ഇരുന്നു ഭരിച്ചില്ല. ഭരിച്ചു എന്നുപറയുവാൻ ആർക്കും സാധിക്കുന്നതുമല്ല. തല ചായിപ്പാൻ ഇഹത്തിൽ ഇടമില്ലാതെ, നന്മ ചെയ്തു സഞ്ചരിച്ച

---

1. *The Advanced Learner's Dictionary of Current English, Second Edition Page 1052, A. S. Hornby, E. V. Gatenby H. Wakefield.*
2. *എൻബിയെസ് മലയാള നിഘണ്ടു Page 1540*

ഗുരുവിന്റെ ശിഷ്യന്മാരാണവർ. ചെന്നായ്ക്കളുടെ നടുവിൽ കുഞ്ഞാടുകളെപ്പോലെയാണവർ അയയ്ക്കപ്പെട്ടത്. *(ലൂക്കോ. 10:3)*. ആ സ്ഥിതിക്ക് ഒരു സിംഹാസനസുഖം അവർ ആഗ്രഹിക്കുകയോ പ്രതീക്ഷിക്കുകയോ ചെയ്തിരിക്കയില്ലല്ലോ. അങ്ങനെ ഏതാണ്ട് ഒന്ന് കർത്താവിന്റെ ഉയർപ്പിനു മുമ്പ് ആഗ്രഹിച്ച സെബദിപുത്രന്മാർക്കും അവരുടെ മാതാവിനും ഗുരുവിൽനിന്ന് അനുകൂലമായ മറുപടിയല്ലല്ലോ കിട്ടിയത് *(മത്താ. 20:20-28)*. ആ വഴിക്കു കടന്നു ചിന്തിച്ച് സ്വയം പദ്ധതി ആസൂത്രണം ചെയ്ത യഹൂദാഇസ്ക്കറിയോത്തായുടെ അനുഭവം നമുക്ക് അറിയാമല്ലോ. ജഗന്നിയന്താവായ അവരുടെ ഗുരുപോലും ഇങ്ങനെയൊരു സിംഹാസനം സ്ഥാപിക്കയോ അതിൽ ഇരിക്കയോ ചെയ്തിട്ടില്ല. താൻ ശുശ്രൂഷ ചെയ്യിപ്പാനല്ല, ശുശ്രൂഷിപ്പാനും അനേകർക്കുവേണ്ടി തന്റെ ജീവനെ മറുവിലയായി കൊടുപ്പാനുമത്രെ വന്നത് *(മത്താ. 20:28)*. അതേ, നിന്ദ്യമായ ക്രൂശായിരുന്നു തനിക്കു ലഭിച്ച സിംഹാസനം. 'എന്റെ രാജ്യം ഐഹികമല്ല' *(യോഹ 18:36)* എന്നാണല്ലോ താൻ കല്പിച്ചിരിക്കുന്നത്. 'ഗുരുവിനെപ്പോലെ ആകുന്നത് ശിഷ്യനുമതി' *(യോഹ. 13:14,15)* എന്ന് അവിടുന്ന് അരുളിച്ചെയ്തിട്ടുണ്ട്. 'കർത്താവും ഗുരുവുമായ ഞാൻ നിങ്ങളുടെ കാലുകളെ കഴുകിയെങ്കിൽ നിങ്ങളും തമ്മിൽത്തമ്മിൽ കഴുകേണ്ടതാകുന്നു. ഞാൻ നിങ്ങൾക്കു ചെയ്തതുപോലെ നിങ്ങളും ചെയ്യേണ്ടതിന് ഞാൻ നിങ്ങൾക്ക് ദൃഷ്ടാന്തം തന്നിരിക്കുന്നു' *(യോഹ. 13:14,15)* എന്നരുളിച്ചെയ്തുകൊണ്ട് ശുശ്രൂഷയ്ക്കും സേവനത്തിനുമായി തന്റെ ശിഷ്യന്മാരെ ഉത്തേജിപ്പിക്കുകയാണു താൻ ചെയ്തിരിക്കുന്നത്. തങ്ങളുടെ ഇടയിൽ ആരാണു വലിയവൻ എന്നതിനെച്ചൊല്ലി ശിഷ്യന്മാരുടെ ഇടയിൽ തർക്കം ഉണ്ടായതായി നാം കാണുന്നു. അപ്പോൾ കർത്താവ് കല്പിക്കുന്നതി പ്രകാരമാണ്. 'ജാതികളുടെ രാജാക്കന്മാർ അവരിൽ കർതൃത്വം നടത്തുന്നു. അവരുടെ മേൽ അധികാരം നടത്തുന്നവരെ ഉപകാരികൾ എന്നുപറയുന്നു. നിങ്ങളോ അങ്ങനെയല്ല, നിങ്ങളിൽ വലിയവൻ ഇളയവനെപ്പോലെയും നായകൻ ശുശ്രൂഷിക്കുന്നവനെപ്പോലെയും ആയിരിക്കട്ടെ......ഞാനോ നിങ്ങളുടെ ഇടയിൽ ശുശ്രൂഷിക്കുന്നവനെപ്പോലെ ആകുന്നു' *(ലൂക്കോ. 22:25-27)*. ഇതു കല്പിച്ചിട്ടാണ് താൻ ശിഷ്യന്മാർക്കു സിംഹാസനം വാഗ്ദത്തം ചെയ്യുന്നത്. 'എന്റെ പിതാവു എനിക്കു രാജ്യം നിയമിച്ചതുപോലെ ഞാൻ നിങ്ങൾക്കും നിയമിച്ചു തരുന്നു. നിങ്ങൾ എന്റെ രാജ്യത്തിൽ......സിംഹാസനങ്ങളിൽ ഇരുന്ന് ഇസ്രായേൽ ഗോത്രം പന്ത്രണ്ടനേയും ന്യായം വിധിക്കുകയും ചെയ്യും'

*(ലൂക്കോ. 22:28-30)*. ഇതു പത്രോസിനോ തോമ്മായിക്കോ മാത്രമല്ല, അപ്പോസ്തോലന്മാർ എല്ലാവർക്കുമായിട്ടാണ്.

'എന്റെ പിതാവു എനിക്കു രാജ്യം നിയമിച്ചുതന്നതുപോലെ ഞാനും നിങ്ങൾക്കു നിയമിച്ചുതരുന്നു' ഈ രാജ്യം ഏത്? വരുവാനിരിക്കുന്ന-പരത്തിലെ-രാജ്യമാണെങ്കിൽ അവിടെ എല്ലാ അപ്പോസ്തോലന്മാർക്കും ഒരുപോലെ സിംഹാസനമുണ്ടെന്നുള്ളത് നിസ്തർക്കമാണല്ലോ. 'ആ രാജ്യം ദൈവരാജ്യം അഥവാ, സ്വർഗ്ഗരാജ്യമാണ്. അതെവിടെ? 'സ്വർഗ്ഗരാജ്യം നിങ്ങളുടെ ഇടയിൽത്തന്നെ ഉണ്ടല്ലോ' *(ലൂക്കോ. 17:21, 10:9, 11:20)* എന്നു കർത്താവ് കല്പിച്ചിരിക്കുന്നു. 'നിന്റെ രാജ്യം വരണമേ' *(ലൂക്കോ. 11:2)* എന്നു പ്രാർത്ഥിക്കുന്ന നമുക്ക് ഇഹത്തിൽ തന്നെ ക്രിസ്തുവിന്റെ രാജ്യം സ്ഥാപിക്കപ്പെടുന്നതിനുവേണ്ടി പ്രവർത്തിപ്പാൻ ചുമതലയുണ്ട്. സഭ ക്രിസ്തുവിന്റെ ഭവനമെന്നും രാജ്യമെന്നും നിർവ്വചിക്കപ്പെടുന്നു. ആകയാൽ താൻ നിയമിച്ചുതന്നിരിക്കുന്ന രാജ്യം വി. സഭയാണ്. ആ രാജ്യത്തിൽ-വി. സഭയിൽ-എല്ലാ അപ്പോസ്തോലന്മാർക്കും സിംഹാസനം അതായത് രാജകീയഭരണാധികാരം-*Royal authority*[3] ഉണ്ട് എന്നു സിദ്ധിക്കുന്നു. അതു കേവലം ഐഹികരീത്യാ ഉള്ള വാഴ്ച അല്ലെന്നു മാത്രം. എന്തെന്നാൽ 'എന്റെ രാജ്യം ഐഹികമല്ല' എന്നാണല്ലോ കർത്താവു അരുളിച്ചെയ്തിരിക്കുന്നത്.

## വി. പത്രോസിന്റെ സിംഹാസനം

ഇഹത്തിൽ വി. പത്രോസിനു മാത്രമായിട്ടു കർത്താവ് ഒരു സിംഹാസനം വാഗ്ദത്തം ചെയ്തിട്ടില്ല[4]. അങ്ങനെ വി. വേദം സാക്ഷിക്കുന്നുമില്ല. സിംഹാസനങ്ങളെക്കുറിച്ചുള്ള നമ്മുടെ കർത്താവിന്റെ വാഗ്ദാനം പരത്തിലേക്കുള്ളതായാലും ഇഹത്തിലേക്കുള്ളതായാലും എല്ലാ

3. *The Advanced Learner's Dictionary of Current English, Page 1052*
4. *'നീ പത്രോസ് ആകുന്നു. ഈ പാറമേൽ ഞാൻ എന്റെ സഭയെ പണിയും' (മത്താ. 16:18) എന്ന വാക്യം പത്രോസിന്റെ പ്രാധാന്യം കാണിക്കാൻ റോമൻ കത്തോലിക്കരും മറ്റും എടുത്തു കാണിക്കുന്നുണ്ട്. പത്രോസ് അല്ല പത്രോസ് ഏറ്റുപറഞ്ഞ വിശ്വാസമാണ് പാറ എന്നത്രെ ഓർത്തഡോക്സ് സഭ പഠിപ്പിക്കുന്നത്. വി. യാക്കോബിന്റെ കുർബാന തക്സായിൽ ഇതു പ്രത്യേകം പറഞ്ഞിട്ടുണ്ട്. സിംഹാസനവുമായി ഈ വാക്യത്തിനു ബന്ധമില്ല.* →

അപ്പോസ്തോലന്മാർക്കുമായിട്ടല്ലാതെ ഒരാൾക്കുമാത്രമായിട്ടല്ല. പത്രോസിനു മാത്രമായി കർത്താവ് ഒരു സിംഹാസനം അനുവദിച്ചു കൊടുത്തിട്ടുള്ളതായി വി. വേദത്തിൽ യാതൊരു തെളിവുമില്ല. അങ്ങനെ ഒരു പാരമ്പര്യവുമില്ല. പത്രോസ് തനിക്കു സിംഹാസനമുള്ളതായിട്ട് ഒട്ടവകാശപ്പെടുന്നുമില്ല. അദ്ദേഹം തന്റെ ലേഖനത്തിൽ തന്നെപ്പറ്റി പറയുന്നത് 'ഒരു കൂട്ടുമൂപ്പൻ' *(1 പത്രോ. 5:1)* എന്നാണ്.

## സിംഹാസനം എന്ന പ്രതിഭാസം

നിഖ്യാസുന്നഹദോസ്കാലംവരെ സിംഹാസനം എന്ന സംജ്ഞ പ്രാബല്യത്തിൽവന്നു എന്ന് ഊഹിക്കുന്നത്, സാമാന്യബുദ്ധിക്കു നിരക്കുകയില്ല. പീഡകൾ സഹിച്ചും രക്തസാക്ഷിമരണം വരിച്ചും ഭയങ്കര ഞെരുക്കങ്ങളിലൂടെ കടന്നുപോയ ഒരു കാലയളവാണ് ആദ്യത്തെ മൂന്നുനൂറ്റാണ്ടുകൾ. അതിനിടയിൽ വല്ലകാലത്തും വല്ല സ്വസ്ഥതയും ഉണ്ടായിട്ടുണ്ടെങ്കിൽ-അന്ന് ആരെങ്കിലും സിംഹാസനസുഖം സ്വയമേവ എടുത്തിട്ടുണ്ടെങ്കിൽ-അത് അപലപിക്കപ്പെട്ടിട്ടുള്ളതായിട്ടാണു ചരിത്രത്തിൽ കാണുന്നത്. നിഖ്യാസുന്നഹ

*→ പത്രോസിന്റെ അധികാരത്തിനും പ്രാധാന്യത്തിനും ഉപോത്ബലകമായി ഉന്നയിക്കപ്പെടുന്ന മറ്റൊരു ഭാഗം വി യോഹന്നാൻ 21:15-18 വാക്യങ്ങളാണ്. എന്റെ കുഞ്ഞാടുകളെ മേയിക്ക...... എന്നാദിയായ ഭാഗം. വി. പത്രോസ് മൂന്നുപ്രാവശ്യം കർത്താവിനെ തള്ളിപ്പറഞ്ഞതിനു പരിഹാരമായി അവനെക്കൊണ്ട് ഏറ്റുപറയിക്കുകയായിരുന്നു. അതായത് നമ്മുടെ കർത്താവ് തന്റെ ശിഷ്യനെ കുമ്പസാരിപ്പിക്കുകയായിരുന്നു എന്നു മാർ ദീവന്നാസ്യോസ് ബർസ്ലീബിയും മറ്റും സയുക്തികം സാക്ഷിച്ചിട്ടുണ്ട്. 'എന്നെ മനുഷ്യപുത്രന്മാരുടെ മുമ്പാകെ തള്ളിപ്പറയുന്നവനെ ഞാൻ സ്വർഗസ്ഥനായ എന്റെ പിതാവിന്റെ മുമ്പാകെ തള്ളിപറയും.' എന്നു കർത്താവ് കല്പിച്ചിട്ടുണ്ടല്ലോ. പത്രോസ് കർത്താവിനെ തള്ളിപ്പറഞ്ഞപ്പോൾ അവൻ സ്വർഗ്ഗസ്ഥനായ പിതാവിന്റെ മുമ്പാകെ തള്ളപ്പെട്ടവനാകുകയായിരുന്നു ഫലം. ആ വീഴ്ചയിൽനിന്നും അവനെ എഴുനേല്പിക്കുകയാണു കർത്താവ് ചെയ്യുന്നത്. ഇവിടെയും സിംഹാസനപ്രശ്നം ഉത്ഭവിക്കുന്നില്ല. പ്രത്യേകമായിട്ടു കൊടുക്കുന്നതായിട്ട് ആരും അവകാശപ്പെടുന്നുമില്ല.*

ദോസിനു മുമ്പ് അന്ത്യോക്യായെ ഭരിച്ചിരുന്ന ഒരു മേല്പട്ടക്കാരനാണ് ശ്മശ്ത്തായക്കാരൻ പൗലേ (A. D. 260-268-ഇദ്ദേഹം വിശ്വാസ വിപരീതിയായിത്തീർന്നു തള്ളപ്പെട്ടു). പൗലേ അധികാരക്കൊതിയ നായിരുന്നു. അദ്ദേഹത്തെപ്പറ്റി ബാർ എബ്രായ രേഖപ്പെടുത്തിയി രിക്കുന്നതിപ്രകാരമാണ്:- 'അദ്ദേഹം ലോകന്യായാധിപതിമാരെപ്പോലെ സിംഹാസനത്തിൽ ഇരുന്നിരുന്നു, മിശിഹായുടെ ശിഷ്യന്മാരെപ്പോലെ അല്ല'. (എക്ലേസി ആസ്റ്റിക്കി, ബാർ എബ്രായ, ശ്മശ്ത്തായക്കാരൻ പൗലേ കാണുക). ലോകരാജാക്കന്മാരെപ്പോലെ സിംഹാസനത്തിൽ ഇരുന്നുള്ള പഠനം കർതൃശിഷ്യന്മാർക്കു യോജിച്ചതല്ല എന്നായിരുന്നു അക്കാലത്തെ വിവക്ഷ. ഇതിനു മാറ്റം വന്നത് മഹാനായ കുസ്തന്തീ നോസ് ചക്രവർത്തി ക്രിസ്തുമതത്തിന് സ്വാതന്ത്ര്യം അനുവദിക്കുകയും ചെയ്തത് മുതൽക്കാണ്-അതായത് 4-ാം നൂറ്റാണ്ടിൽ ആണ്. 4-ാം നൂറ്റാണ്ട് സഭാചരിത്രത്തിൽ ഒരു വലിയവഴിത്തിരിവാണ്.

## പാത്രിയർക്കേറ്റുകൾ

A. D. 325-ൽ കുസ്തന്തീനോസ് ചക്രവർത്തി നിഖ്യാസുന്ന ഹദോസ് വിളിച്ചുകൂട്ടി. ഈ സുന്നഹദോസ് വിശ്വാസപരമായി വളരെ പ്രാധാന്യമർഹിക്കുന്ന തീരുമാനങ്ങളെടുത്തത് കൂടാതെ സഭയുടെ ഭരണപരമായും പല ക്രമീകരണങ്ങൾ ഏർപ്പെടുത്തുകയുണ്ടായി. അവയിലൊന്നാണ് റോമാസാമ്രാജ്യത്തിന്റെ നാലു ഭാഗങ്ങളിലെ-റോം, അലക്സന്ത്ര്യാ, കുസ്തന്തീനോപ്പോലീസ്, അന്ത്യോക്യാ എന്നീ പട്ടണങ്ങളിലെ എപ്പിസ്ക്കോപ്പന്മാരെ പാത്രിയർക്കീസന്മാരായി പ്രഖ്യാപിച്ചത്. അതുവരെ ഈ നാലു സ്ഥലങ്ങളിലെ മേല്പട്ടക്കാർക്കും പാത്രിയർക്കീസ് എന്ന പേര് ലഭിച്ചിരുന്നില്ല. 'പാത്രിയർക്കീസ് എന്ന പേര് 4-ാം നൂറ്റാണ്ടിലാണു പൊതുവായി ഉപയോഗിച്ചിരുന്നത്' എന്നു മാർ യൂലിയോസ് തിരുമേനി സമുദായക്കേസിൽ (O. S. III/113) മൊഴി കൊടുത്തിട്ടുണ്ട്. (മാർ യൂലിയോസ് തിരുമേനിയുടെ 29-9-117- ലെ മൊഴി കാണുക). സിംഹാ സനസംജ്ഞയുടെ ആവിർഭാവവും ഏതാണ്ടിതോടുകൂടിയാണെന്നു വേണം അനുമാനിക്കുവാൻ. ആകയാൽ സിംഹാസനങ്ങൾ 'ക്രിസ്താബ്ദ ത്തിന്റെ പ്രാരംഭകാലത്ത്-അതു നിഖ്യായിക്കു മുമ്പുള്ള കാലങ്ങളെ ഉദ്ദേശിച്ചാണെങ്കിൽ-വ്യവസ്ഥാപിതമായി ക്രമീകരിക്കപ്പെട്ടു സ്ഥാപിത മായി'[5] എന്ന വാദം പൊള്ളയാണ്. 'A. D. 325-ൽ നിഖ്യായുടെ 6-ാം

5. *ശ്രീമവാർത്ത. ശ്ലൈഹികസിംഹാസനങ്ങൾ*

നിശ്ചയത്താലും 381-ൽ കൂടിയ കുസ്തന്തീനോപ്പോലീസിന്റെ 2-ാം നിശ്ചയത്താലും' ക്രമീകരിക്കപ്പെട്ടു എന്നു പറയുന്ന സിംഹാസനങ്ങളെപ്പറ്റി കാനോനിൽ യാതൊരു പരാമർശവുമില്ല. ഈ സിംഹാസനങ്ങൾകൊണ്ട് ഉദ്ദേശിക്കപ്പെടുന്നതു റോം, അലക്സന്ത്ര്യാ, കോൺസ്റ്റാന്റിനോപ്പിൾ, അന്ത്യോക്യാ എന്നിവയാണെങ്കിൽ അവയ്ക്കു സിംഹാസനങ്ങൾ എന്ന സംജ്ഞയേ കാനോനിലില്ലതന്നെ[6]. നേരേ മറിച്ച് തിഗ്രീസിനെപ്പറ്റി സിംഹാസനം എന്നു വിശേഷിപ്പിച്ചിരിക്കുന്നു എന്നതു പ്രത്യേകം ശ്രദ്ധേയമാണ്[7].

## സിംഹാസനങ്ങൾ ശ്ലൈഹികാടിസ്ഥാനത്തിലോ?

നിഖ്യായിലും കുസ്തന്തീനോപ്പോലീസിലും വച്ച് റോം, അലക്സന്ത്ര്യാ, കുസ്തന്തീനോപ്പോലീസ്, അന്ത്യോക്യാ എന്നിവയിലെ എപ്പിസ്ക്കോപ്പന്മാരെ പാത്രിയർക്കീസന്മാരായി ഉയർത്തി എന്നു നാം കണ്ടുവല്ലോ. അതിനുശേഷമാണു സിംഹാസനസംജ്ഞ ഉണ്ടായതെന്നും കണ്ടു. മേല്പറഞ്ഞ പട്ടണങ്ങളെ പാത്രിയർക്കാ കേന്ദ്രങ്ങളായി ഉയർത്തിയതിന്റെ മാനദണ്ഡം എന്താണ്? അവ പത്രോസ് ശ്ലീഹായുടേതാകയാലാണോ? ഹൂദായകാനോൻ 7-ാം കെപ്പാലയോൻ 1-ാം പാസോക്കായിൽ ഹൂദായ എന്ന തലക്കെട്ടിൽ ഇപ്രകാരം പറയുന്നു:- 'ലോകത്തിന്റെ നാലു ഭാഗങ്ങളുടെ സംഖ്യയനുസരിച്ച് പാത്രിയർക്കീസന്മാർ നാലുപേരുണ്ടായിരിക്കണം'. പത്രോസ് സ്ഥാപിച്ചതിനാൽ എന്നല്ല. തുടർന്നു വായിക്കുക. 'അവരെല്ലാവരുടെയും വലിയ തലവൻ[8]. റോമായിലെ

---

6. *ഹൂദായകാനോൻ 7-ാം കെപ്പ. 1-ാം പാസോ. നിഖ്യാ കാണുക.*
7. *ഹൂദായകാനോൻ 7-ാം കെപ്പ. 1-ാം പാസോ. യൂഹാനോൻ പാത്രിയർക്കീസ്. (ക്പർതൂത്താ 1-ാം നിശ്ചയം) 'മാർ മത്തായിയുടെ ദയറായിലെ എപ്പിസ്ക്കോപ്പന്മാരും ദയറാക്കാരും തിഗ്രീസിലെ സിംഹാസനത്തിൽ വാഴുന്ന മപ്രിയാനായിക്കു കീഴ്പ്പെട്ട് അനുസരിച്ചിരിക്കണം'.*
8. *റോമാപാത്രിയർക്കീസിനെപ്പറ്റി 'എല്ലാവരുടെയും വലിയ തലവൻ' എന്നു പറഞ്ഞിരിക്കുന്നതിനാൽ അദ്ദേഹം മറ്റു മൂന്നു പാത്രിയർക്കീസന്മാരുടെയും മേൽഅധികാരിയല്ലയോ എന്ന ഒരു സംശയം ചിലർ ഉന്നയിക്കുന്നുണ്ട്. എന്നാൽ അങ്ങനെയല്ല എന്നു വളരെ സത്യസന്ധമായും പണ്ഡിതോചിതമായും 'മലങ്കരസഭ' യുടെ 1951 നവംബർ, ഡിസംബർ എന്നീ ലക്കങ്ങളിൽ 'റീശോറാബോദ്കൂലഹൂൻ' എന്ന ലേഖനത്തിൽ വിവരിച്ചിട്ടുള്ളതു വായിക്കുക.*

പാത്രിയർക്കീസും, അദ്ദേഹത്തിന്റെ കൂടെ അലക്സാന്ത്ര്യായിലെ പാത്രിയർക്കീസും, അദ്ദേഹത്തിന്റെ കൂടെ എപ്പേസൂസിൽനിന്ന് പാത്രിയർക്കാസ്ഥാനം അങ്ങോട്ടു മാറ്റപ്പെടുകയും, പുതിയ റോമാ എന്നു നാമകരണം ചെയ്യപ്പെടുകയും ചെയ്തിട്ടുള്ള കുസ്തന്തീനോപ്പോലീസിലെ പാത്രിയർക്കീസും, അദ്ദേഹത്തിന്റെ കൂടെ കിഴക്കൊക്കയിലും അധികാരമുള്ള അന്ത്യോക്യയിലെ പാത്രിയർക്കീസും ആയിരിക്കണം......പൗരസ്ത്യദേശത്തെ (കിഴക്കിന്റെ) വലിയ മെത്രാപ്പോലീത്തായ്ക്ക് ഇനി മേലാൽ പാത്രിയർക്കീസിനെപ്പോലെ പൗരസ്ത്യദേശത്തു മെത്രാപ്പോലീത്തന്മാരെ വാഴിക്കുവാനുള്ള അധികാരം നൽകപ്പെട്ടിരിക്കുന്നു. അദ്ദേഹം കാതോലിക്കാ എന്നു പ്രസ്താവിക്കപ്പെടണം[9]. ഈ നാലു പാത്രിയർക്കാസ്ഥാനങ്ങൾ റോമാ സാമ്രാജ്യത്തെ മാത്രമല്ലാതെ അതിനു വെളിയിലുള്ള രാജ്യങ്ങളെ ബന്ധിക്കുന്നതല്ലാത്തതാകുന്നു. 'പൗരസ്ത്യദേശം മുഴുവനിലും' എന്നു നിർവ്വചിച്ചിരിക്കുന്ന സുറിയാനി വാക്ക് 'കൂലോമദ്നഹോ' എന്നാണ്. അതായത് കിഴക്ക് ഒക്കെയിന്മേലും (All the East). റോമാസാമ്രാജ്യത്തിൽ Antioch and All the East എന്ന ഒരു പ്രോവിൻസ് അഥവാ ഭാഗം ഉണ്ടായിരുന്നതായി സുപ്രസിദ്ധ സഭാചരിത്രകാരനും അന്ത്യോക്യാ പാത്രിയർക്കീസുമായ മാർ മിഖായേൽ റാബോ രചിച്ച സഭാചരിത്ര ഗ്രന്ഥത്തിൽനിന്നു കാണാം. 'മഹാനായ കുസ്തന്തീനോസ് തന്റെ

9. *കാതോലിക്കായെ സംബന്ധിച്ചിടത്തോളം ഈ നിഖ്യാനിശ്ചയം ഒരു പുതിയ നിശ്ചയമല്ല. ഏ. ഡി. 231-ൽ യേറുശലേമിലെ എപ്പിസ്ക്കോപ്പന്മാർ സുന്നഹദോസുകൂടി എടുത്ത തീരുമാനത്തിന്റെ പുനരാവിഷ്ക്കാരമാണ്. ടി നിശ്ചയത്തിനു സാർവ്വത്രികത്വം ലഭിക്കുന്നതിനു വേണ്ടി, ആയതു നിഖ്യാ സുന്നഹദോസിന്റേതായി സ്വീകരിച്ചു പ്രഖ്യാപിക്കുകയാണു ചെയ്തിരിക്കുന്നത്. യേറുശലേം സുന്നഹദോസ് ആഹോദാബൂയി കാതോലിക്കായിക്കു നൽകിയ സ്താത്തിക്കോനെപ്പറ്റി ബാർ എബ്രായ രേഖപ്പെടുത്തിയിരിക്കുന്നതിപ്രകാരമാണ്. 'കിഴക്കിന്റെ വലിയ മെത്രാപ്പോലീത്തായെ ഇനി മേലാൽ കാതോലിക്കാ എന്നും പാത്രിയർക്കീസ് എന്നും വിളിക്കണമെന്നും അങ്ങനെ പ്രഖ്യാപിക്കണമെന്നും അവർ സ്താത്തിക്കാൻ എഴുതി' (എക്ളേസി ആസ്റ്റിക്കി 2-ാം മിമ്രാ. ആഹോദാബൂയി കാണുക)*

പേരുകാരനായ കുസ്തന്തീനോസിന്‌നെ കുസ്തന്തീനോപ്പോലീസിലേക്കും, രണ്ടാമനായ കുസ്തന്തീസിനെ അന്ത്യോക്യക്കും കിഴക്കൊക്കെയ്ക്കും, മൂന്നാമനായ ഇളയമകനെ റോമിനും നിയമിച്ചു' എന്നാണ് അദ്ദേഹം രേഖപ്പെടുത്തിയിരിക്കുന്നത്. കുസ്തന്തീസ് കിഴക്കൊക്കെയും ഭരിച്ചിരുന്നു എന്നും പറഞ്ഞിട്ടുണ്ട്[10]. റോമാസാമ്രാജ്യത്തിനുവെളിയിലുള്ള കിഴക്കൊക്കെയും കുസ്തന്തീനോസ് ചക്രവർത്തിയുടെ ഭരണത്തിലായിരുന്നില്ല എന്നുള്ളതു വ്യക്തമാണല്ലോ. ലോകം എന്ന് അക്കാലങ്ങളിൽ പറയുന്നത് റോമാസാമ്രാജ്യത്തെ മാത്രം ഉൾപ്പെടുത്തിയാണ്. ലോകം എന്നതിനെപ്പറ്റി ഇപ്പോഴത്തെ പരിശുദ്ധ പാത്രിയർക്കീസ് ബാവാ തിരുമേനി അബ്ദൽആഹാദു റമ്പനായിരുന്ന കാലത്ത് രചിച്ച 'സുറിയാനി സഭാചരിത്രം' എന്ന ഗ്രന്ഥത്തിൽ വിജ്ഞാനപ്രദമായി വിവരിച്ചിട്ടുണ്ട്[11].

സിംഹാസനം പത്രോസിനു മാത്രമേയുള്ളു എന്നാണല്ലോ പത്രോസ്യപ്രധാന്യവാദികളുടെ നിഗമനം. അതിന് ഉപോത്ബലകമായ യാതൊരു തെളിവും വി. വേദത്തിലില്ലെന്നു നാം കണ്ടുകഴിഞ്ഞു. വി. പത്രോസിന്, ശേഷം അപ്പോസ്തോലന്മാരെക്കാൾ കൂടുതലായിട്ട് എന്നു ചിലർ അവകാശപ്പെടുന്ന പ്രാധാന്യത്തിന് ഈ സിംഹാസനവാദം ആവശ്യമായിരിക്കാം. പത്രോസിന്റെ സിംഹാസനം അന്ത്യോക്യാ ആണെന്നും സമ്മതിക്കാം. എന്നാൽ മറ്റു മൂന്നു സിംഹാസനങ്ങളോ? ഇതിനുപരി പ്രസ്താവിച്ച പ്രകാരം അപ്പോസ്തോലന്മാരിൽ ആരും ഇഹത്തിൽ സിംഹാസനം സ്ഥാപിക്കയോ, സിംഹാസനസുഖം കാംക്ഷി

10. *മിഖായേൽ റാബേയുടെ ചരിത്രം ch. iv. കുസ്തന്തീനോസിന്റെ മക്കളുടെ കാലം History of the Councils എന്ന ഗ്രന്ഥത്തിൽ Hefele-യും ഇപ്രകാരം പറയുന്നുണ്ട്.*
11. *(a) 'ഭൂമിയിലൊക്കെയിലും വലിയ ക്ഷാമമുണ്ടായതിനാൽ ധാന്യം വാങ്ങേണ്ടതിന് സർവ്വലോകരും മെസ്രേനിൽ യൗസേപ്പിന്റെ അടുക്കൽ വന്നു' ഇവിടെ ഭൂമിയൊക്കെയിലുമെന്നു പറയുന്നത് മെസ്രേനെയും സിറിയായേയും മാത്രം ഉദ്ദേശിച്ചാണ്. (b) ലോകമൊക്കെയിലും പേർവഴിചാർത്തണമെന്ന് ഓഗുസ്തൂസ് കൈസറുടെ ആജ്ഞ പുറപ്പെട്ടു. ഈ ഭാഗത്ത് ലോകമൊക്കയിലും എന്നു പറഞ്ഞിരിക്കുന്നത് റോമാസാമ്രാജ്യത്തെ മാത്രം ഉൾപ്പെടുത്തിയാണ്. സുറിയാനി സഭാചരിത്രം by അബ്ദൽ ആഹാദ് റമ്പാൻ Page 93).*

ക്കയോ ചെയ്യില്ല എന്നുള്ളതാണു പരമാർത്ഥം. എന്നാൽ അവരുടെ ശ്ലൈഹിക മഹിമയും, ആടുകളെ മേയിക്കുന്നതിനു കർത്താവിൽനിന്നു വാഗ്ദത്തം ലഭിച്ചിട്ടുള്ള പന്ത്രണ്ടു സിംഹാസനങ്ങളും പരിഗണിക്കുമ്പോൾ പിൽക്കാലത്തുള്ളവർ സ്വർഗ്ഗരാജാവായ മിശിഹായുടെ ശ്ലീഹന്മാർക്ക് സിംഹാസനം ആരോപിച്ചിട്ടുള്ളതിൽ അസാംഗത്യമില്ല. ആ സിംഹാസനം പത്രോസിനു മാത്രമല്ല മറ്റ് അപ്പോസ്തോലന്മാരിൽ ആർക്കെങ്കിലുംകൂടെ ഉണ്ടെന്നു കാണുന്നപക്ഷം വി. തോമ്മായിക്കും ഉണ്ട് എന്നു സമ്മതിക്കാമല്ലോ. ഇതിനു ഇപ്പോഴത്തെ പ. പാത്രിയർക്കീസ് ബാവാ തിരുമേനി രചിച്ചിട്ടുള്ള സുറിയാനി സഭാചരിത്രത്തിൽ തെളിവുകൾ ഉണ്ട്. അതിൽ ഇപ്രകാരം പറയുന്നു.

'വി. യൂഹാനോൻ ഏഷ്യാമൈനറിലേക്കു പോവുകയും എപ്പേസൂസിൽ തന്റെ സിംഹാസനം സ്ഥാപിക്കുകയും ചെയ്തു'. *(Page 144)*

റോമാസിംഹാസനം A. D. 61-ൽ വി. പൗലൂസിനാൽ സ്ഥാപിക്കപ്പെട്ടു. *(Page 128. 269 കാണുക).* റോമാസിംഹാസനം വി. പത്രോസിന്റേതല്ല, വി. പൗലൂസിന്റേതാണ് എന്നത്രെ പ്രസ്തുത ചരിത്രഗ്രന്ഥത്തിൽ പറയുന്നത്.

ഊർശ്ലേമിലെ സഭയുടെ ഒന്നാമത്തെ എപ്പിസ്ക്കോപ്പാ നമ്മുടെ കർത്താവിന്റെ സഹോദരനായ വി. യാക്കൂബ് ആണ്. 'ആ സിംഹാസനത്തിൽ (യാക്കൂബ് ശ്ലീഹായുടെ ഊർശ്ലേം സിംഹാസനത്തിൽ ലേ.) ഇരിപ്പാൻ ക്ലേയോപ്പായുടെ പുത്രൻ ശെമഓൻ യോഗ്യനാണെന്ന് ഐക്യകണ്ഠേ്യന അവർ തീരുമാനിച്ചു' *(Page 82).*

അലക്സന്ത്ര്യാസഭയുടെ സ്ഥാപകൻ പന്ത്രണ്ട് അപ്പോസ്തോലന്മാരിൽ ഒരുവനുമല്ല. വി. മർക്കോസ് ഏവൻഗേലിസ്താ ആണ്. 'ഇദ്ദേഹത്തെ അലക്സന്ത്ര്യൻ ശ്ലൈഹികസിംഹാസനത്തിന്റെ സ്ഥാപകനായി ഗണിച്ചുവരുന്നു' (Page 210).

കുസ്തന്തീനോപ്പോലീസിലെ സിംഹാസനത്തെപ്പറ്റി ആർക്കും തർക്കമില്ലല്ലോ. ഈ സിംഹാസനം ഏത് അപ്പോസ്തോലന്റേതാണ്? അവിടെ ഒരു ശ്ലൈഹികസിംഹാസനം 4-ാം നൂറ്റാണ്ടുവരെ ഉണ്ടായിരുന്നുവോ? ഹൂദായ കാനോനിൽ പറയുന്നത് എപ്പേസൂസിൽനിന്നു സിംഹാസനം അവിടേക്കു മാറ്റപ്പെട്ടു[12] എന്നാണ്. അങ്ങനെയെങ്കിൽ ആ എപ്പേസൂസിൽ ഉണ്ടായിരുന്നതും കുസ്തന്തീനോപ്പോലീസിലേക്കു

---

*12. ഹൂദായകാനോൻ 7-ാം കെപ്പാ. 1-ാംപാസോ, നിഖ്യാ.*

മാറ്റപ്പെട്ടതുമായ സിംഹാസനം ഒന്നുകിൽ വി. പൗലൂസിന്റേതോ (പൗലൂസ് ആണല്ലോ എപ്പേസൂസിൽ സുവിശേഷം അറിയിച്ചതും സഭ സ്ഥാപിച്ചതും-ഇതു വി. അപ്പോസ്തോലപ്രവൃത്തികൾ സാക്ഷിക്കുന്നു) അല്ലെങ്കിൽ വി. യോഹന്നാന്റേതോ ആയിരിക്കണം. (വി. യോഹന്നാൻ ദീർഘകാലം എപ്പേസൂസിൽ താമസിച്ചു വേലചെയ്തു.) എന്നാൽ അവ രണ്ടുമല്ല, അപ്പോസ്തോലനായ വി. അന്ത്രയോസിന്റേതാണെന്നാണ് കുസ്തന്തീനോപ്പോലീസുകാർ അവകാശപ്പെടുന്നത്. അതിനെ അന്ത്യോക്യയോ റോമായോ ചോദ്യംചെയ്യുന്നുമില്ല. വി. അന്ത്രയോസ് കുസ്തന്തീനോപ്പോലീസിൽ സുവിശേഷവേല ചെയ്തു എന്ന ഒരു നേരിയ പാരമ്പര്യത്തെ അടിസ്ഥാനപ്പെടുത്തിയാണീ സിംഹാസനാരോപണം. ആ ന്യായംവച്ചു ചിന്തിച്ചാൽ അതിനെക്കാൾ എത്രയോ വ്യക്തമായും ആധികാരികമായും സഭ സ്ഥാപിക്കുകയും പള്ളികൾ വയ്ക്കുകയും മേല്പട്ടക്കാരെയും[13] പട്ടക്കാരെയും വാഴിച്ചാക്കുകയും ചെയ്ത മാർ തോമ്മാശ്ലീഹായ്ക്കു സിംഹാസനമില്ല എന്നു പറയുന്നത് എത്രയോ നിരർത്ഥകമാണ്. മാർ പത്രോസിനു പുറമേ അപ്പോസ്തോലന്മാരായ മാർ പൗലൂസ്, മാർ യാക്കൂബ്, മാർ യൂഹാനോൻ, മാർ അന്ത്രയോസ്, അറിയിപ്പുകാരനായ മാർ മർക്കോസ് എന്നിവർക്കെല്ലാം സിംഹാസനങ്ങൾ ഉണ്ട് എങ്കിൽ അപ്പോസ്തോലനായ മാർ തോമ്മായിക്ക് അത് ഇല്ലാതെ വരുമോ? അങ്ങനെ ചിന്തിക്കുന്നതു യുക്തിക്കും സത്യത്തിനും നിരക്കുന്നതല്ല.

വി. പൗലൂസിന്റേതെന്നു പ. പാത്രിയർക്കീസ് ബാവാ തിരുമേനി ചൂണ്ടിക്കാണിച്ചിരിക്കുന്ന റോമിന് 1-ാം സ്ഥാനവും, അറിയിപ്പുകാരിൽ ഒരുവനായ വി. മർക്കോസ് ഏവൻഗേലിസ്തായുടെ അലക്സന്ത്ര്യായിക്കു 2-ാം സ്ഥാനവും, വി. പൗലൂസിന്റേതെന്നോ, വി. യൂഹാനോന്റേതെന്നോ പറയാവുന്നതും, വി. അന്ത്രയോസിന്റേതെന്ന് അവകാശപ്പെടുന്നതുമായ കുസ്തന്തീനോപ്പോലീസിനു 3-ാംസ്ഥാനവും, വി. പത്രോസിന്റെ അന്ത്യോക്യായിക്കു കേവലം 4-ാം സ്ഥാനവുമാണു കാനോനിൽ കല്പിച്ചിട്ടുള്ളത്.[14] ശ്ലൈഹികസ്ഥാപനപ്രാധാന്യന്യായേനയാണു സിംഹാസനങ്ങൾ

13. *മാർ തോമ്മാശ്ലീഹാ പട്ടക്കാരെ മാത്രമല്ല മേല്പട്ടക്കാരെയും മലങ്കരയിൽ വാഴിച്ചു. 'മലങ്കരസഭ' 1952 ഡിസംബർ ലക്കം 25 മുതൽ പേജുകളിൽ സുവിശദമായി ഇതു പ്രതിപാദിച്ചിട്ടുണ്ട്.*

14. *ഹൂദായകാനോൻ 7-ാം കെപ്പാലയോൻ 1-ാം പാസ്സോക്കാ. നിഖ്യാ കാണുക*

ക്രമീകരിച്ചിരുന്നതെങ്കിൽ നിശ്ചയമായും 1-ാം സ്ഥാനം ലഭിക്കേണ്ടിയിരുന്നത് അന്ത്യോക്യായിക്കാണ്. എന്നാൽ വി. പത്രോസിന്റെ സിംഹാസനമായ അന്ത്യോക്യയ്ക്ക് 4-ാം സ്ഥാനം മാത്രമാണു ലഭിച്ചിട്ടുള്ളത്. കാരണം ശ്ലൈഹികമല്ല, രാഷ്ട്രീയമാണ്. റോമാസാമ്രാജ്യത്തിലെ ഈ നാലു വലിയ പട്ടണങ്ങളെ പാത്രിയർക്കേറ്റുകളായി ഉയർത്തിയതും മറ്റൊന്നുകൊണ്ടുമല്ല. അതായത് ഇവ ശ്ലൈഹിക സിംഹാസനങ്ങൾ എന്ന ന്യായം മുൻനിർത്തിയല്ലതന്നെ. ഇതു മാർ യൂലിയോസ് മെത്രാപ്പോലീത്താ തിരുമേനി തന്നെ സാക്ഷിക്കുന്നുണ്ട്. സമുദായക്കേസിൽ (O. S. III/113) അദ്ദേഹം 24-10-117-ൽ ഇപ്രകാരം മൊഴികൊടുത്തിരിക്കുന്നു. 'ഹൂദായയിൽ റോമായെ ഒന്നാമതായി എടുത്തുപറവാൻ കാരണം റോമാ അക്കാലത്തു ലോകത്തിന്റെ തലസ്ഥാനമാകകൊണ്ടാണ്. നിഖ്യാസുന്നഹദോസ് കൂടുന്ന കാലത്തു റോമാപട്ടണം റോമാസാമ്രാജ്യത്തിന്റെ തലസ്ഥാനമായിരുന്നില്ലെങ്കിലും കോൺസ്റ്റാന്റിനോപ്പിളിനെക്കാൾ റോമായിക്ക് അന്നു പ്രാധാന്യവും സ്ഥാനവും ഉണ്ടായിരുന്നു'.

നിഖ്യാനിശ്ചയത്തിൽ കുസ്തന്തീനോപ്പോലീസിനു 3-ാം സ്ഥാനമാണു കല്പിക്കപ്പെട്ടിരുന്നതെങ്കിലും A. D. 381-ൽ കുസ്തന്തീനോപ്പോലീസിൽ കൂടിയ സുന്നഹദോസ് കുസ്തന്തീനോപ്പോലീസിനെ അലക്സന്ത്ര്യായിക്കുമേൽ, അതായത് 2-ാം സ്ഥാനത്തു ആക്കിവച്ചു. എന്തെന്നാൽ 'അതു നവ റോമാ' *(New Rome)* ആകുന്നുവത്രെ. കുസ്തന്തീനോപ്പോലീസിനു 2-ാം സ്ഥാനം കൊടുത്തത് അലക്സാന്ത്ര്യായിക്കും അന്ത്യോക്യായ്ക്കും ഹിതകരമായില്ല. ഹൂദായകാനോൻ 7-ാം കെപ്പാലെയോൻ 1-ാം പാസോക്കായിൽ 'പുതിയ റോമാ എന്നു നാമകരണം ചെയ്യപ്പെട്ടിട്ടുള്ള കുസ്തന്തീനോപ്പോലീസിലെ പാത്രിയർക്കീസും' എന്നാണു പറഞ്ഞിരിക്കുന്നത്. അല്ലാതെ അപ്പോസ്തോലനായ വി. അന്ത്രയോസിനാൽ സ്ഥാപിതമായത് എന്നല്ല. 29-9-117-ൽ സമുദായക്കേസിൽ (O. S. III/113) മാർ യൂലിയോസ് തിരുമേനി കൊടുത്തിട്ടുള്ള മൊഴിയും കുസ്തന്തീനോപ്പോലീസിന്റെ ശ്ലൈഹികത്വത്തെയല്ല, രാഷ്ട്രീയപ്രാധാന്യത്തെയാണ് പിൻതാങ്ങുന്നത്. തിരുമേനിയുടെ മൊഴി ശ്രദ്ധിക്കുക- കോൺസ്റ്റിയൻ ചക്രവർത്തിയുടെ കാലത്ത് രാജസിംഹാസനം 'കോൺസ്റ്റാന്റിനോപ്പിളിലേക്കു മാറ്റപ്പെട്ടതിനാൽ അവിടുത്തെ സിംഹാസനവും പാത്രിയർക്കാസിംഹാസനം എന്നു വിളിക്കപ്പെട്ടു'. ഇവയെല്ലാം കാണിക്കുന്നത് മേല്പറഞ്ഞ നാലു പട്ടണങ്ങളും പാത്രിയർക്കേറ്റുകളായി ഉയർത്തപ്പെട്ടതിന്റെ മാനദണ്ഡം അവയുടെ

അപ്പോസ്തോലസ്ഥാപനമല്ല, രാഷ്ട്രീയപ്രാധാന്യമാണെന്നാണ്.

ശ്ലൈഹികസ്ഥാപനാടിസ്ഥാനമാണ് സിംഹാസനനിർവചനത്തിന് നിദാനമായിരുന്നതെങ്കിൽ നിശ്ചയമായും യേറുശലേമിലെ സഭയ്ക്ക് ആയിരുന്നേനേ ഏറ്റവും കൂടുതൽ പ്രാധാന്യം. കാരണം എല്ലാ സഭകളുടെയും മാതാവ് യേറുശലേം ആണ്. ഇത് പ. പാത്രിയർക്കീസ് ബാവാ തിരുമേനി റമ്പാനായിരുന്നപ്പോൾ എഴുതിയ സുറിയാനി സഭാചരിത്രത്തിൽനിന്നുതന്നെ നമുക്കു കാണാം. അതിപ്രകാരമാണ് 'ആദ്യമായി ക്രൈസ്തവസഭ യേറുശലേമിൽ സ്ഥാപിക്കപ്പെടുകയും അതിൽനിന്നും മിശിഹൈകവിശ്വാസം പ്രശോഭിച്ച് ലോകത്തെ മുഴുവൻ പ്രകാശിപ്പിക്കുകയും ചെയ്തു......ആദിമസഭ എന്നുള്ള അതിന്റെ ഈ സ്ഥാനം എല്ലാ സഭകളുടെയും മാതൃസ്ഥാനം അതിനു സമ്പാദിച്ചു കൊടുത്തു എന്നുള്ളത് പ്രശംസനീയം തന്നെയാണ്'.*(സുറിയാനി സഭാചരിത്രം By അബ്ദൽ ആഹാദു റമ്പാൻ Page 203).* എന്നാൽ **യേറുശലേമിനെയും, വി. പത്രോസ് സ്ഥാപിച്ച അന്ത്യോക്യാസിംഹാസനത്തെയുംകാൾ മികച്ച സ്ഥാനം മറ്റുമൂന്നു പാത്രിയർക്കാ സിംഹാസനങ്ങൾക്കു നൽകിയതു ശ്ലൈഹികസ്ഥാപനരീത്യാ ചിന്തിച്ചാൽ വലിയ കടുംകൈ ആയിപ്പോയി.** പക്ഷെ, ആ ചിന്ത നിഖ്യായിലും കുസ്തന്തീനോപ്പോലീസിലും സമ്മേളിച്ച പിതാക്കന്മാർക്കുണ്ടാകാതിരുന്നതു ഈ ക്രമീകരണം ശ്ലൈഹികസ്ഥാപന പ്രാധാന്യേന ചെയ്തതല്ല പ്രത്യുത, രാഷ്ട്രീയപ്രാധാന്യരീത്യാ പ്രവർത്തിച്ചതിനാലാണ് എന്നുള്ളതു വളരെ വ്യക്തമത്രെ.

ഹൂദായ കാനോനിൻ റോം, കുസ്തന്തീനോപ്പോലീസ്, അലക്സന്ത്ര്യാ, അന്ത്യോക്യാ എന്നീ സ്ഥലങ്ങളിൽ നാലു പാത്രിയർക്കീസന്മാർ ഉണ്ടായിരിക്കണം എന്നല്ലാതെ അവർ നാലുപേർക്കും സിംഹാസനമുള്ളതായി പറഞ്ഞിട്ടില്ല. എന്നാൽ ഹൂദായകാനോനിൽ കാതോലിക്കായ്ക്ക് അഥവാ മപ്രിയാനായ്ക്ക് സിംഹാസനമുള്ളതായി പ്രസ്താവമുണ്ട്. *(ഹൂ. കാ. കെപ്പാ. 7. പാസോ. 1. യൂഹാനോൻ പാത്രിയർക്കീസ് ക്പർതൂത്തായുടെ 1-ാം നിശ്ചയം കാണുക)* അതിൽ 'തിഗ്രീസിന്റെ സിംഹാസനത്തിന്മേൽ വാഴുന്ന മപ്രിയാനാ' എന്നു പറഞ്ഞിരിക്കുന്നു. ഈ തിഗ്രീസിന്റെ സിംഹാസനം ഏത്?

## വി. തോമ്മാശ്ലീഹായുടെ സിംഹാസനം

അന്ത്യോക്യാസിംഹാസനം വി. പത്രോസ് ശ്ലീഹായുടെ സിംഹാസനം ആയിരിക്കുന്നപ്രകാരം തിഗ്രീസിന്റെ സിംഹാസനം വി.

തോമ്മാശ്ലീഹായുടെ സിംഹാസനം ആകുന്നു. ഇതു കിഴക്കിന്റെ സിംഹാസനം അഥവാ പൗരസ്ത്യസിംഹാസനം എന്നും അറിയപ്പെടുന്നു. മാർത്തോമ്മാ ശ്ലീഹാ പൗരസ്ത്യദേശങ്ങളിൽ സഞ്ചരിച്ചു സുവിശേഷം ഘോഷിക്കുകയും സഭ സ്ഥാപിക്കുകയും ചെയ്തതിനാലാണ് അദ്ദേഹത്തിന്റെ സിംഹാസനം പൗരസ്ത്യസിംഹാസനം എന്നു വിശേഷിപ്പിക്കപ്പെടുന്നത്. 'കിഴക്കിന്റെ ഒന്നാമത്തെ മേല്പട്ടക്കാരൻ മാർ തോമ്മാ ശ്ലീഹാ' ആകുന്നു എന്ന് പൗരസ്ത്യ കാതോലിക്കായും സഭാ ചരിത്രകാരനുമായ മാർ ഗ്രീഗോറിയോസ് ബാർ എബ്രായ അദ്ദേഹത്തിന്റെ സഭാചരിത്രത്തിൽ (എക്ലേസി ആസ്റ്റിക്കി) 2-ാം ഭാഗത്തു സുവ്യക്തം രേഖപ്പെടുത്തിയിട്ടുണ്ട്.

ബാർ എബ്രായയുടെ സഭാചരിത്രം രണ്ടു ഭാഗങ്ങളാണ്. ഒന്നാം ഭാഗം അഹറോൻ മുതലുള്ള മഹാപുരോഹിതന്മാരെപ്പറ്റി പറഞ്ഞശേഷം വി. പത്രോസ് മുതലുള്ള അന്ത്യോക്യാ പാത്രിയർക്കേറ്റിന്റെ ചരിത്രവും, 2-ാം ഭാഗം വി. തോമ്മാ മുതലുള്ള പൗരസ്ത്യ കാതോലിക്കേറ്റിന്റെ ചരിത്രവുമാണ്.

കിഴക്കിന്റെ മേല്പട്ടക്കാരുടെ ആദ്യത്തെ ആസ്ഥാനം എഡേസ്സായും, പിന്നീടു സെലൂക്യാക്റ്റെസിഫണും ആയിരുന്നു. 5-ാം നൂറ്റാണ്ടിൽ നെസ്തോറിയൻ പാഷണ്ഡത പേർഷ്യയിൽ പടർന്നുപിടിക്കുകയും, 498-ൽ അന്നത്തെ പൗരസ്ത്യ കാതോലിക്കാ ആയിരുന്ന ആക്കോക്ക് നെസ്തോറിയനായിത്തീരുകയും ചെയ്തു. നെസ്തോറിയർക്കു വേണ്ടുവോളം രാജകീയാനുകൂല്യങ്ങൾ ലഭിച്ചു. അതോടൊപ്പം ഓർത്തഡോക്സുകാർക്ക് രാഷ്ട്രീയാധികാരികളിൽനിന്നും നെസ്തോറിയരിൽനിന്നും ഭയങ്കരങ്ങളായ പീഡകൾ നേരിട്ടു. കാതോലിക്കാ എന്ന നാമം പോലും ഉപയോഗിക്കുവാൻ ഓർത്തഡോക്സ് സഭാദ്ധ്യക്ഷനു പാടില്ലാതായിത്തീർന്നു. സെലൂക്യാക്റ്റെസിഫണിൽ സിംഹാസനം തുടർന്നുകൊണ്ടുപോകുവാൻ പ്രയാസമായി[15]. തന്മൂലം ക്രി. 628-ൽ പൗരസ്ത്യസിംഹാസനം തിഗ്രീസിലേക്കു മാറ്റുകയും അങ്ങനെ തിഗ്രീസ് മാർത്തോമ്മാ

*15. എക്ലേസി ആസ്റ്റിക്കി 2-ാം മിമ്രാ. യാബാലോഹോയിക്കു ശേഷം മഗിനാ മുതൽ തിഗ്രീസിലെ ഒന്നാമത്തെ മഫ്രിയാനാ ആയ മൊറൂസ്സോ വരെയുള്ള ഭാഗങ്ങളിൽ നെസ്തോറിയൻ പാഷണ്ഡതയുടെ ആവിർഭാവവും അനന്തരസംഭവങ്ങളും കാതോലിക്കാ സിംഹാസനം തിഗ്രീസിലേക്കു മാറ്റപ്പെട്ട് മൊറൂസ്സോ വാഴിക്കപ്പെട്ടതുമായ ചരിത്രഭാഗങ്ങൾ വിവരിച്ചിട്ടുണ്ട്.*

ശ്ലീഹായുടെ സിംഹാസനാസ്ഥാനമായിത്തീരുകയും ചെയ്തു.

ശ്ലൈഹികമായ പ്രാധാന്യം തിഗ്രീസിനുണ്ട് എന്നതും പ്രത്യേകം എടുത്തുപറയേണ്ട ഒരു വസ്തുതയാണ്. മാർ തോമ്മാശ്ലീഹാ തിഗ്രീസിൽ പോവുകയും സുവിശേഷമറിയിക്കുകയും ചെയ്തതായി ബാർ എബ്രായ രേഖപ്പെടുത്തിയിട്ടുണ്ട്. അതിപ്രകാരമാണ്-

'അദ്ദേഹം തിഗ്രീസിൽ ഉണ്ടാക്കപ്പെട്ടിരുന്ന കാവൽസ്ഥലത്തേക്കു കടന്നു. ആ കാവൽസ്ഥലത്തു മ്ഗുശമതം സ്വീകരിച്ചിരുന്ന....കുറേ ആളുകളെ കണ്ടെത്തി. അവരോടും സുവിശേഷമറിയിച്ചു. അവരിൽ ചിലർ വിശ്വസിച്ചു. അവരുടെ തലവൻ മീഹർ പെറുസാത്തൂസിന്റെ പുത്രനായ ബർഹദ്ബ്ശാബോ ആയിരുന്നു'[16].

തിഗ്രീസിന്റെ ഈ ശ്ലൈഹികപ്രാധാന്യവും മാർത്തോമ്മായുടെ സിംഹാസനം അവിടേക്കു മാറ്റി സ്ഥാപിക്കുവാൻ കാരണമായിത്തീർന്നു എന്നു ന്യായമായി വിചാരിക്കാം. കാതോലിക്കാ എന്ന നാമവും സെലൂക്യൻ ആസ്ഥാനവും നെസ്തോറിയർ കൈയ്യടക്കിയതു നിമിത്തം ഓർത്തഡോക്സ് കാതോലിക്കായ്ക്ക് ആ നാമം പരസ്യമായി ഉപയോഗിക്കാൻ പാടില്ലാതെ വന്നതിനാൽ, സിംഹാസനാസ്ഥാനം തിഗ്രീസിലേക്കു മാറ്റിയതോടൊപ്പം കാതോലിക്കാ എന്ന സ്ഥാനനാമത്തോടു തുല്യമായ മഫ്രിയാനാ എന്ന നാമവും പൗരസ്ത്യ ഓർത്തഡോക്സ് സഭാദ്ധ്യക്ഷൻ സ്വീകരിക്കേണ്ടിവന്നു. അങ്ങനെ തിഗ്രീസിൽ സിംഹാസനസ്ഥനായ മോറൂസ്സോ മുതൽ മഫ്രിയാനാ[17] എന്ന നാമവും പൗരസ്ത്യ സഭാദ്ധ്യക്ഷന്മാർക്കുള്ളതായി കാണുവാൻ കഴിയും. എന്നാൽ കാതോലിക്കാ എന്ന നാമം ഉപേക്ഷിക്കപ്പെട്ടിട്ടില്ല അന്ത്യോക്യാസിംഹാസനത്തിൽ വാഴുന്ന പാത്രിയർക്കീസന്മാർ വി. പത്രോസിന്റെ പിൻഗാമികൾ ആയിരിക്കുന്ന പ്രകാരം തിഗ്രീസ് സിംഹാസനത്തിൽ വാഴുന്ന കാതോലിക്കാമാർ അഥവാ മഫ്രിയാനാമാർ വി. തോമ്മായുടെ പിൻഗാമികളാകുന്നു. മാർ തോമ്മാശ്ലീഹായുടെ ഈ സിംഹാസനത്തെ-തിഗ്രീസ് സിംഹാസനത്തെ-പറ്റി സുറിയാനി

---

16. *എക്ലേസി ആസ്റ്റിക്കി 2-ാം മിമ്രാ. കിഴക്കിന്റെ ഒന്നാമത്തെ മേല്പട്ടക്കാരൻ മാർ തോമ്മാശ്ലീഹാ.*
17. *മഫ്രിയാനാ-ജനിപ്പിക്കുന്നവൻ, വർദ്ധിപ്പിക്കുന്നവൻ*
*കാതോലിക്കാ-സാർവ്വത്രിക പിതാവ്*
*പാത്രിയർക്കീസ്-പിതാക്കന്മാരിൽ ശ്രേഷ്ഠൻ, പ്രധാന പിതാവ്.*

സഭയുടെ കാനോനിലും ചരിത്രഗ്രന്ഥങ്ങളിലും ആരാധനാക്രമങ്ങളിലുമൊക്കെ വ്യക്തമായ പരാമർശമുണ്ട്. അങ്ങനെയിരിക്കെ വി. പത്രോസ് ശ്ലീഹായ്ക്കല്ലാതെ മാർത്തോമ്മാ ശ്ലീഹായ്ക്കു സിംഹാസനമില്ല എന്ന് ആരെങ്കിലും പഠിപ്പിക്കാൻ ശ്രമിക്കുന്നത് സത്യത്തിനും നീതിക്കും നിരക്കുന്നതല്ല.

മഹാനായ അന്ത്യോക്യാ പാത്രിയർക്കീസ് മാർ മിഖായേൽ റാബോയും (1161-1200)[18] പണ്ഡിതകുലോത്തംസമായം പൗരസ്ത്യ കാതോലിക്കാ മാർ ഗ്രീഗോറിയോസ് ബാർ എബ്രായയും (1264-1286)[19] രചിച്ചിട്ടുള്ള സഭാചരിത്രഗ്രന്ഥങ്ങളിൽ വി. പത്രോസ് അന്ത്യോക്യായിലോ വി. തോമ്മാ ഇന്ത്യയിലോ സിംഹാസനം സ്ഥാപിച്ചു എന്നു പറയുന്നില്ല, പിന്നെയോ സഭ അഥവാ പള്ളി സ്ഥാപിച്ചു എന്നാണ്. അവരുടെ പള്ളിയോടനുബന്ധിച്ച് അവർ പാർത്തിരുന്നതിനാൽ ആ പാർപ്പിടത്തെ സിംഹാസനം എന്നു നിർവ്വചിക്കാമെങ്കിൽ സിംഹാസനം രണ്ടുപേർക്കും ഉണ്ട് എന്നു സിദ്ധിക്കുന്നു. കാതോലിക്കേറ്റിന്റെ ചരിത്രത്തിൽ കിഴക്കിന്റെ ഒന്നാമത്തെ മേല്പട്ടക്കാരൻ മാർത്തോമ്മാ ശ്ലീഹാ ആണെന്നു പറയുന്ന ബാർ എബ്രായ, പാത്രിയർക്കേറ്റിന്റെ ചരിത്രത്തിൽ ഏവോദോസിനെപ്പറ്റി 'ഇദ്ദേഹം അന്ത്യോക്യായിൽ ഒന്നാമത്തെ പാത്രിയർക്കീസായി എഴുന്നേറ്റു' എന്നു പറഞ്ഞിരിക്കുന്നു[20]. വി. പത്രോസ് അന്ത്യോക്യായിൽ എത്തി 'പള്ളിക്ക് അടിസ്ഥാനമിട്ടു, മദ്ബഹാ സ്ഥാപിച്ചു, ഏവോദോസിനെ ഒന്നാമത്തെ എപ്പിസ്ക്കോപ്പാ ആയി നിയമിച്ചു. അവിടെനിന്നും റോമിലേക്കു പോയി' എന്നാണു ബാർ എബ്രായ പറഞ്ഞിരിക്കുന്നത്. (എക്ലേസി ആസ്റ്റിക്കി 1-ാം മിമ്രാ) വീണ്ടും ബാർ എബ്രായാ പറയുന്നു. 'ഇവിടെ

18. *മാർ മിഖായേൽ റാബോ-ജീവചരിത്രം "മലങ്കരസഭ" 1960 ജൂലൈ 1961- മെയ് വരെ ലക്കങ്ങളിൽ കാണുക.*
19. *ബാർ എബ്രായാ-ജീവചരിത്രം "മലങ്കരസഭ" 1956 മാർച്ച്-ഏപ്രിൽ ലക്കങ്ങളിൽ കാണുക.*
20. *'ശ്ലീഹന്മാരുടെ കാലത്ത് അന്ത്യോക്യായിലെ എപ്പിസ്ക്കോപ്പ എന്നായിരുന്നു പറഞ്ഞിരുന്നത്. പിന്നീട് അന്ത്യോക്യായിലെ പാത്രിയർക്കീസ് എന്നു ആക്കിയിട്ടുണ്ട്'. O. S. III/113 മാർ യൂലിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ 23.10.117- മൊഴിയിൽ നിന്നു.*

(അന്ത്യോക്യായിൽ) പള്ളിയുടെ അടിസ്ഥാനം സ്ഥാപിച്ചു എങ്കിലും ഏവോദോസിനു പട്ടം കൊടുത്തതല്ലാതെ അവിടെ താൻ ഭരിക്കാതെ റോമാസിംഹാസനം സ്വീകരിച്ചു[21]. ചരിത്രകാരനായ മാർ മിഖായേൽ റാബോ പാത്രിയർക്കീസ് പറയുന്നത് പത്രോസ് അന്ത്യോക്യായിൽ ഒരാണ്ടു വേല ചെയ്തു താമസിച്ചു. റോമിൽ പോയി അവിടെ ഇരുപത്തേഴുവർഷം പ്രസംഗിച്ചു' എന്നാണ്. *(സഭാചരിത്രം By മിഖായേൽറാബോ)*. എന്നാൽ ബാർ എബ്രായാ മാർത്തോമ്മാ ശ്ലീഹാ യെപ്പറ്റി പറയുന്നത് 'കിഴക്കിന്റെ ഒന്നാമത്തെ മേല്പട്ടക്കാരൻ' എന്നാണ്. ആകയാൽ ആ പിൻതുടർച്ചയിൽ വരുന്ന പിതാക്കന്മാർ അദ്ദേഹ ത്തിന്റെ പിൻഗാമികൾ തന്നെ.

## മാർത്തോമ്മായുടെ ഇന്ത്യയിലെ സഭ

ഇന്ത്യയിൽ വി. അപ്പോസ്തോലൻ സഭ സ്ഥാപിച്ചതിനെപ്പറ്റി ബാർ എബ്രായ തന്റെ സഭാചരിത്രഗ്രന്ഥത്തിൽ സുദീർഘമായി ഉപന്യസിച്ചിട്ടുണ്ട്[22]. **അതിൽ ഒരു സംഗതി പ്രത്യേകം പറഞ്ഞുകൊള്ളട്ടെ. 'ഇന്ത്യയും ചുറ്റുമുള്ള എല്ലാ പ്രദേശങ്ങളും അവസാനത്തെ സമുദ്രംവരെ യഹൂദാ തോമ്മായിൽനിന്നും *ശിഷ്യന്മാരുടെ ആചാര്യത്വത്തിന്റെ കൈവെപ്പു* സ്വീകരിച്ചു. അദ്ദേഹം അവിടെ പണിയിച്ചിട്ടുള്ള സഭയിൽ ഭരണകർത്താവും അധികാരിയുമായിരുന്ന് അവിടെ ശുശ്രൂഷിച്ചിരുന്നു'.** വെറും (ആചാര്യത്വത്തിന്റെ) കൈവെപ്പ് എന്നല്ല; ശിഷ്യന്മാരുടെ- അപ്പോസ്തോലന്മാരുടെ- ആചാര്യത്വത്തിന്റെ കൈവെപ്പ് എന്നാണ്. ആചാര്യത്വം ശ്ലീഹൂസോ അത്രേ. അതായത് എപ്പിസ്കൂപ്പൂസോ. അതേ മാർത്തോമ്മാ ശ്ലീഹാ പിന്തുടർച്ചയോടുകൂടിയ റീശ് കൊഹുനൂസോ ഇവിടെ നൽകി. അതായത് ഇവിടെയും തന്റെ സിംഹാസനം സ്ഥാപിച്ചു എന്നു ചുരുക്കം. ഒരു അപ്പോസ്തോലന് ഒന്നിലധികം സ്ഥലങ്ങളിൽ സിംഹാസനങ്ങൾ ഉണ്ടാകാമോ? അന്ത്യോക്യാസിംഹാസനവും വി. പത്രോസിന്റേതാണല്ലോ. അന്ത്യോക്യായും, റോമായും അതിൽ അഭിമാനം കൊള്ളുകയും ചെയ്യുന്നു. മാർ യൂലിയോസ് മെത്രാപ്പോലീത്താ തിരുമേനി സമുദായക്കേസിൽ (O. S. III/ 113) 29-9-117- ൽ

*21. സിംഹാസനം എന്ന പദം സ്ഥാപനകാലത്തില്ല. ചരിത്രകാരൻ പിൽക്കാലത്ത് എഴുതുമ്പോൾ സൗകര്യത്തിനുവേണ്ടി ആ സംജ്ഞ നൽകിയിരുന്നതാണ് (ഗ്ര. ക.)*

*22. എക്ലേസി ആസ്റ്റിക്കി ബാർ എബ്രായാ 2-ാം മിമ്രാ. കിഴക്കിന്റെ ഒന്നാമത്തെ മേല്പട്ടക്കാരൻ മാർ തോമ്മാശ്ലീഹാ കാണുക.*

കൊടുത്തിരിക്കുന്ന മൊഴിയിലെ ഒരുഭാഗം മേൽ അഭിപ്രായത്തെ പിൻതാങ്ങുന്നതാകയാൽ ഇവിടെ ഉദ്ധരിക്കുന്നു. 'ഒന്നാമതായി പത്രോസ്ശ്ലീഹാ സിംഹാസനത്തെ അന്ത്യോക്യായിൽ സ്ഥാപിച്ചു. പിന്നീട് അദ്ദേഹം റോമിൽ പോയി സുവിശേഷം അറിയിക്കുകയും അവിടെ വെച്ചു രക്തസാക്ഷിമരണം പ്രാപിക്കുകയും ചെയ്തതിനാൽ അവിടുത്തെ സിംഹാസനവും അദ്ദേഹത്തിന്റേതായി പരിഗണിക്ക പ്പെടുന്നു.'

14-ാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന സൊബായിലെ അബ്ദീശോ *(ഇദ്ദേഹം 1318- ൽ ചരമമടഞ്ഞു.)* സുന്നഹദോസ് നിശ്ചയങ്ങൾ സമാഹരിച്ചിട്ടുള്ള ഗ്രന്ഥത്തിൽ ആദായിയുടെ പഠനത്തിൽ കാണുന്നതിനെ ഉദ്ധരിച്ചുകൊണ്ട് പ്രസ്താവിക്കുന്നു:- 'അറബിക്കടൽവരെ ഇന്ത്യയും, അതിലെ സകല പ്രവിശ്യകളും സമീപപ്രദേശങ്ങളും അപ്പോസ്തോലന്മാരുടെ പൗരോഹിത്യകരം അപ്പോസ്തോലനായ തോമ്മായിൽ നിന്നും സ്വീകരിച്ചു. അദ്ദേഹം ***പണിയിച്ചു ശുശ്രൂഷിച്ചിരുന്ന*** സഭയുടെ ***ഭരണാധികാരിയും നേതാവും*** അദ്ദേഹംതന്നെ ആയിരുന്നു'[23]. ബാർ എബ്രായയും അബ്ദീശോയും ഒരേ അഭിപ്രായക്കാർതന്നെ. മാർത്തോമ്മാ ശ്ലീഹാ ***പണിയിച്ചു ശുശ്രൂഷിച്ചിരുന്ന*** സഭ എന്നുള്ള പ്രസ്താവന പ്രത്യേകം ശ്രദ്ധേയമത്രേ. അദ്ദേഹം ഈ സഭയെ പണിയിച്ചു; ഇതിനെ ശുശ്രൂഷിച്ചു. അപ്പോസ്തോലപൗരോഹിത്യത്തിന്റെ കരം- റീശ് കൊഹനൂസോ - അദ്ദേഹം ഇതിനു നൽകി. അപ്പോസ്തോലന്മാർ എവിടെയെല്ലാം സഭ സ്ഥാപിച്ചിട്ടുണ്ടോ അവിടെയെല്ലാം പിന്തുടർച്ച ഏർപ്പെടുത്തിയിട്ടുണ്ട്. അതായത് എപ്പിസ്കോപ്പന്മാരെ വാഴിച്ചിട്ടുണ്ട്. മാർത്തോമ്മാ ശ്ലീഹാ ഇവിടെ സഭ സ്ഥാപിച്ചു എന്നാണല്ലോ നാം വിശ്വസിക്കുന്നത്. എപ്പിസ്കോപ്പാ ഇല്ലെങ്കിൽ സഭ എന്ന വാക്ക് സാർത്ഥകമാകയില്ല. 'സഭ എവിടെയുണ്ടോ അവിടെ എപ്പിസ്കോപ്പാ ഉണ്ട്. എപ്പിസ്കോപ്പായെ കൂടാതെ സഭയില്ല' എന്നാണ് തീയ്ക്കടുത്ത മാർ ഇഗ്നാത്തിയോസ് പറഞ്ഞിരിക്കുന്നത്. അതേ, ഇന്ത്യയിൽ മാർത്തോമ്മാ ശ്ലീഹാ സഭ സ്ഥാപിക്കുക തന്നെ ചെയ്തു. അന്ത്യോക്യയിൽ പത്രോസ് ഒരു പള്ളിക്ക് അടിസ്ഥാനമിട്ടു മദ്ബഹാ സ്ഥാപിച്ചു എങ്കിൽ മാർത്തോമ്മാ ശ്ലീഹാ മലങ്കരയിൽ ഏഴു പള്ളികൾ സ്ഥാപിച്ചതായി ഇപ്പോഴത്തെ പ. പാത്രിയർക്കീസ് ബാവാ തിരു

23. *19th Centenary of the Landing of St. Thomas in India page 8. (Published by Deepika).*

മേനിതന്നെ രേഖപ്പെടുത്തിയിട്ടുണ്ട്. 'കൊല്ലം, പാലൂർ, കൊടുങ്ങല്ലൂർ, ഗോക്കമംഗലം, കൊട്ടക്കാവ്, ചായൽ, നിരണം ഇങ്ങനെ പ്രധാനമായ ഏഴുദിക്കുകളിൽ അദ്ദേഹത്തിന്റെ ശ്രമഫലമായി അനേകർ ക്രിസ്തുമതാവലംബികളായിത്തീരുകയും അവിടങ്ങളിൽ തന്റെ വിശുദ്ധ കൈകൾകൊണ്ട് പള്ളികൾ സ്ഥാപിക്കുകയും ചെയ്തു' എന്നത്രേ തിരുമേനി പറഞ്ഞിരിക്കുന്നത്[24]. അനേകരെ ക്രിസ്ത്യാനികളാക്കുകയും, ഒന്നല്ല ഏഴു പള്ളികൾ സ്ഥാപിക്കുകയും ചെയ്ത ഇവിടെ ശ്ലൈഹിക ഭരണക്രമം- എപ്പിസ്ക്കോപ്പൽ ഭരണം- ഏർപ്പെടുത്തിയില്ല എന്നു വിചാരിക്കുവാൻ നിവൃത്തിയില്ലല്ലോ. ബാർ എബ്രായയുടെയും അബ്ദീശോയുടെയും എഴുത്തുകളനുസരിച്ചായാലും ഇവിടെ എപ്പിസ്ക്കൂപ്പൂസോ നൽകിയിട്ടുണ്ട് എന്നു വ്യക്തം. ആ സ്ഥിതിക്ക് ശ്ലൈഹികസിംഹാസനത്തിന്റെ പ്രത്യേകതകൾ എന്ന് മറ്റ് അപ്പോസ്തോലിക സഭകൾ അവകാശപ്പെടുന്ന ശ്ലൈഹിക ലക്ഷണങ്ങളെല്ലാം ഒത്തിണങ്ങിയ സഭയാണ് മാർത്തോമ്മാ ശ്ലീഹാ ഇവിടെ സ്ഥാപിച്ചത് എന്നുള്ളതിനു സംശയമില്ല. മാർത്തോമ്മാ ശ്ലീഹായെ തൊട്ടു തുടർന്ന് ഇന്ത്യയിൽ ഈ സിംഹാസനത്തിൽ തദ്ദേശീയ മേല്പട്ടക്കാരുടെ പിന്തുടർച്ച എന്നുവരെ ഉണ്ടായിരുന്നു എന്നതിനെപറ്റി ഖണ്ഡിതമായി പറയുവാൻ നിവൃത്തിയില്ല. എങ്കിലും എ. ഡി. 231- ൽ പൗരസ്ത്യ മേല്പട്ടക്കാരനായ ആഹോദാബൂയിക്ക് കാതോലിക്കാ എന്ന സ്ഥാനം ലഭിച്ച് അധികം കഴിയുന്നതിനു മുമ്പായിത്തന്നെ ഇന്ത്യ അഥവാ മലങ്കരസഭ കിഴക്കിന്റെ കാതോലിക്കായുമായി ബന്ധപ്പെട്ടു എന്നു ചരിത്രതെളിവുകൾ ഉണ്ട്. ആഹോദാബൂയിയുടെ പിൻഗാമിയായി വന്ന ശഹലൂപ്പാ കാതോലിക്കാ ബസ്രായിലെ ദുവാദ് എന്ന മെത്രാനെ 295- ൽ മലങ്കരയിലേക്ക് അയച്ചതും, കാതോലിക്കായുടെ അധികാരത്തിൻകീഴിൽപ്പെട്ട പേർഷ്യൻ മെത്രാൻ യൂഹാനോൻ ഇന്ത്യയിലെ സഭയെ 325- ൽ നിഖ്യായിൽ പ്രതിനിധീകരിച്ചതും, സാപ്പോർ ദ്വിതീയന്റെ പീഡയിൽനിന്നും രക്ഷപെടുവാൻ 'കാതോലിക്കാ കല്പനയാലെ' ക്നായിത്തോമ്മായും കുടുംബങ്ങളും ഉറഹായുടെ യൗസേപ്പ് മെത്രാപ്പോലീത്തായോടു കൂടി 345- ൽ കേരളക്കരയിൽ കുടിയേറിയതും മറ്റും ഇന്ത്യയിലെ സഭ പൗരസ്ത്യകാതോലിക്കായുടെ കീഴിലായിത്തീർന്നു എന്നതിനുള്ള അനിഷേദ്ധ്യങ്ങളായ തെളിവുകളാണ്. വേറെയും ധാരാളം തെളിവുകളുണ്ട്.

24. *സുറിയാനി സഭാചരിത്രം by അബ്ദൽ ആഹാദ്റമ്പാൻ (page 164).*

വിസ്താരഭയത്താൽ തല്ക്കാലം വിടുന്നു. മാർത്തോമ്മാ ശ്ലീഹായിക്കു സിംഹാസനമുണ്ടോ എന്നുള്ളതാണല്ലോ നമ്മുടെ പരിശോധനാവിഷയം.

## തിഗ്രീസ് സിംഹാസനം - അഥവാ പൗരസ്ത്യ സിംഹാസനം

മാർത്തോമ്മാ ശ്ലീഹായുടെ പിന്തുടർച്ചയിലുള്ള കാതോലിക്കാ സിംഹാസനം സംബന്ധിച്ച് - അഥവാ അങ്ങനെ സിംഹാസനം ഉണ്ട് എന്നുള്ളതിനു- പണ്ഡിതനായ ബാർ എബ്രായയുടെ സഭാചരിത്രത്തിന്റെ (എക്ലേസി ആസ്റ്റിക്കി) 2-ാം ഭാഗത്തിൽനിന്നുള്ള കുറേ തെളിവുകൾ നമ്പരിട്ടു താഴെചേർക്കുന്നു:-

1. മൊറൂസ്സോയിക്കുശേഷം ദനഹാ (7-ാം നൂറ്റാണ്ട്) '.......അദ്ദേഹത്തെ തിഗ്രീസിന്റെയും കിഴക്ക് ഒക്കെയുടെയും മപ്രിയാനായായി വാഴിച്ചു. അദ്ദേഹം വന്നു ***സിംഹാസനത്തിൽ*** ഇരുന്നു.'
2. യൗസേപ്പിനുശേഷം ശർബീൽ (9-ാം നൂറ്റാണ്ട്) 'അദ്ദേഹം അനേകവർഷം ***സിംഹാസനസ്ഥനായിരിക്കുകയും*** വളരെ എപ്പിസ്ക്കോപ്പന്മാരെ വാഴിക്കുകയും ചെയ്തു'.
3. ശർബീലിനുശേഷം ശെമഓൻ (9-ാം നൂറ്റാണ്ട്) 'ശർബീൽ മപ്രിയാനാ വീണ്ടും വന്നു ***സിംഹാസനത്തിൽ*** ഇരിക്കുന്നതിനു മടിച്ചില്ല'. (ഈ മപ്രിയാനായും തിഗ്രീസുകാരും തമ്മിൽ ഭിന്നിച്ചിരുന്നതിനാൽ അദ്ദേഹം ഭരണത്തിൽ നിന്നു മാറിയിരിക്കയായിരുന്നു).
4. ദീവന്നാസ്യോസ് മൂശയുടെശേഷം ഇഗ്നാത്യോസ് ലോഓസാർ. (12ാം നൂറ്റാണ്ട്) 'പിന്നീട് ഉമറാ (മാർ മത്തായിയുടെ ദയറാ) യിൽ അദ്ദേഹത്തെ പ്രവേശിപ്പിച്ചു. ***സൂന്ത്രോണീസോ (സിംഹാസനാരോഹണം)*** നടത്തി .........എന്നാൽ ബർതേലോയക്കാർ ഇതു കേട്ടപ്പോൾ, പക്ഷെ അദ്ദേഹം ബേസ്കൂദീദായിൽ ***സിംഹാസനം*** സ്ഥിരപ്പെടുത്തുകയും അതു തിഗ്രീസിനു സമമായിത്തീരുകയും ചെയ്യുമെന്നു ഭയപ്പെട്ടു.'
5. ഗ്രീഗോറിയോസ് യാക്കോബിനുശേഷം ഇഗ്നാത്തിയോസ് ദാവീദ് (13-ാം നൂറ്റാണ്ട്) 'മൂന്നുവർഷം നിനുവയിൽ താമസിച്ചപ്പോൾ തിഗ്രീസ് കാണുന്നതിന് അദ്ദേഹം ആഗ്രഹിച്ചു. എന്തുകൊണ്ടെന്നാൽ ***കിഴക്കിന്റെ സിംഹാസനം*** അതായിരുന്നു. മുമ്പുണ്ടായിരുന്ന മപ്രിയാനാമാർ ***അതിൽ*** (സിംഹാസനത്തിൽ) വസിക്കുകയും ചെയ്തിരുന്നു'.
6. യൂഹാനോൻ ബർമാദാനുശേഷം ഉറഹായക്കാരനായ ഹലബിന്റെ

ഇഗ്നാത്ത്യോസ് സ്ലീബാ. (13-ാം നൂറ്റാണ്ട്) 'ബാദാർ അൽദീൻ അദ്ദേഹത്തെ രാജവസ്ത്രം ധരിപ്പിക്കുകയും അദ്ദേഹം മത്തായി യുടെ ദയറായിലേക്കു കയറിപ്പോകുകയും ചെയ്തു. എന്തെന്നാൽ ആദ്യമായി അവിടെ ***സിംഹാസനാരോഹണം*** നടത്തണമെന്നു ള്ളതും, പിന്നീട് ദേശത്തു പ്രഖ്യാപനം ചെയ്യപ്പെടണമെന്നുള്ള തും പതിവായിരുന്നു..................മപ്രിയാനാ ഉമറാ (മാർ മത്താ യിയുടെ ദയറാ) യിലേക്കു പ്രവേശിച്ചു. ദയറാക്കാർ അദ്ദേഹ ത്തെ ***സിംഹാസനത്തിൽ*** ഇരുത്തുവാനായി അടുത്തുവന്നു'.

7. ഗ്രീഗോറിയോസ് മത്തായിക്കുശേഷം അത്താനാസ്യോസ് അബ്രഹാം (14-ാം നൂറ്റാണ്ട്) 'മാർ ഗ്രീഗോറിയോസ് മത്തായി മരിച്ചതിന്റെശേഷം ***പൗരസ്ത്യസിംഹാസനം*** ഇടയനോ പൊതുപിതാവോ അതായതു മ പ്രിയാനായോ ഇല്ലാതെ പത്തുകൊല്ലക്കാലം ഇരുന്നു. ............ദയറാ ക്കാർ (മാർ മത്തായി ദയറാ) പുറപ്പെട്ട് അത്താനാസ്യോസ് അബ്ര ഹാം മപ്രിയാനായുടെ മുമ്പിൽവന്ന് അദ്ദേഹത്തിന്റെ കൈമുത്തി. ***കാതോലിക്കാസിംഹാസനത്തിന്മേൽ*** അദ്ദേഹം ഇരുന്നു .......അദ്ദേഹം ***തിഗ്രീസിന്റെ സിംഹാസനത്തിന്മേൽ*** ഇരിക്കുകയും അദ്ദേഹത്തെ ആഘോഷിക്കുകയും ചെയ്തു'.

8. കാലേബു പാത്രിയർക്കീസിന്റെ സഹോദരീപുത്രൻ അസ്സീസ്സിനു ശേഷം പൂനിക്കിയിൽനിന്നുള്ള റാബാൻനൂഹ് (15-ാം നൂറ്റാണ്ട്). 'അല്ലയോ ഞങ്ങളുടെ പിതാവേ, നമുക്ക് രണ്ടുപേർക്കും നമ്മുടെ ദേശങ്ങളിലേക്കും ***സിംഹാസനങ്ങളിലേക്കും*** പോകുകയും ചെയ്യാം'[25].

9. റാബാൻനൂഹിനുശേഷം റാബാൻ അബ്രഹാം (15-ാം നൂറ്റാണ്ട്) '.......പൗരസ്ത്യർ മൂത്ത സഹോദരനായ റാബാൻ അബ്രഹാമിനെ തെരഞ്ഞെടുത്തു സാഫ്രാൻ ദയറായിലേക്കു കൊണ്ടുവന്ന് കിഴ ക്കുള്ള സകല ജനത്തിന്റെയും സമ്മതത്തോടുകൂടി കിഴക്കിന്റെ മപ്രിയാനാ ആയി പട്ടംകെട്ടി. അനന്തരം അദ്ദേഹം തന്റെ ***സിംഹാ***

25. *മർദീനിലെ മാർ യൂഹാനോൻ പാത്രിയർക്കീസ് മാർ നൂഹ്മപ്രി യാനാ (കാതോലിക്കാ) യോടു പറയുന്ന ഒരു വാചകമാണ്. മപ്രിയാനാ കിഴക്കേക്കു പോകുവാൻ ഭാവിച്ചപ്പോൾ യേറുശ ലേം സന്ദർശിച്ചിട്ട് അവരവരുടെ സിംഹാസനങ്ങളിലേക്കു പോകാം എന്നു പാത്രിയർക്കീസ് പറയുകയാണ്. കാതോലിക്കാ യിക്കു സിംഹാസനമില്ലെങ്കിൽ മാർ യൂഹാനോൻ പാത്രിയർക്കീ സ് ഇങ്ങനെ പറയുകയില്ലായിരുന്നുവല്ലോ. (ഗ്ര. ക.)*

*സനത്തിലേക്കു* പോയി. കിഴക്കർ വലിയ ബഹുമാനത്തോടെ അദ്ദേഹത്തെ സ്വീകരിച്ചു.'

ബാർ എബ്രായയിൽനിന്നുള്ള ചില തെളിവുകൾ മാത്രമാണു മേലു ദ്ധരിച്ചത്.

## വി. മാമോദീസ്സായുടെക്രമം-

## -പരിശുദ്ധ അപ്രേം പ്രഥമൻ പാത്രിയർക്കീസ് ബാവാ തിരുമനസ്സിലെ സാക്ഷ്യം

പ. അപ്രേം പ്രഥമൻ പാത്രിയർക്കീസ് ബാവാ തിരുമനസ്സിലെ കല്പനയോടുകൂടി നമ്മുടെ ശീമയിലെ സഭയിൽ വി. മാമോദീസ്സായുടെ ഒരു ക്രമം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്[26]. പ്രസ്തുത മാമോദീസ്സാ ക്രമ ത്തിന്റെ മുഖവുരയിൽ പ. അപ്രേം പാത്രിയർക്കീസ് ബാവാ തിരു മേനി ഇപ്രകാരം പറഞ്ഞിരിക്കുന്നു:-

'ബ്തെക്സൊ ഹോനൊ ദാമോദോ ഈദോസൊ ദ്മാ അർബെ അവുക്കീസ് ഹോലേൻ ദ്ലെവുത്തന്തിയ ദ്കുർസ്യൊ പാത്രി യർക്കോയോ ദീലോനോയിസ് മെശ്ത്തബ്ലൊൻവയ് മെസ്ഹശഹോൻ. ഹോനേൻ *ദെൻ ദൽ കുർസ്യാ മദ്നഹോയോ ദ്മപ്രിയോനൂസോ* ദ്തെഗ്രീസ് നാക്കിപ്പോൻ വയ്തെക്സൊ ക്പീസൊ ആഹീദോൻ.'

### തർജ്ജിമ

'മാമോദീസായുടെ ഈ ക്രമം പടിഞ്ഞാറുള്ള അതായതു പാ ത്രിയർക്കാ സിംഹാസനാധികാരത്തിനു പ്രത്യേകം കീഴ്പ്പെട്ടിരുന്ന പള്ളി കൾ ഉപയോഗിക്കുന്നു. എന്നാൽ ചില കാലത്തു *തെഗ്രീസിലെ മപ്രിയാനായുടെ പൗരസ്ത്യസിംഹാസനത്തോടു* ചേർന്നുനിന്നിരുന്ന പള്ളികൾ ചുരുങ്ങിയ ക്രമമാണ് ഉപയോഗിക്കുന്നത്.'

1930 ഒക്ടോബർ 10-ാം തീയതി
ഹോംസിലെ പാത്രിയർക്കാ അരമന

## പരിശുദ്ധ യാക്കൂബ് തൃതിയൻ പാത്രിയർക്കീസ് ബാവാ തിരുമനസ്സിലെ സാക്ഷ്യം

മലങ്കര സഭയിലെ ക്നാനായ മെത്രാസനയിടവകയുടെ നാവായി

26. *ഈ മാമോദീസ്സാക്രമത്തിന്റെ ഒരു പ്രതി കൊച്ചിമെത്രാസന അര മനയായ കൊരട്ടി സീയോൻസിമ്മനാരിയിലെ ലൈബ്രറിയിൽ സൂക്ഷിക്കപ്പെട്ടിരിക്കുന്നു.*

കോട്ടയത്തുനിന്നും പുറപ്പെട്ടുകൊണ്ടിരിക്കുന്ന 'എഡേസ്സാ' മാസിക യിൽ 'ഇന്ത്യയിലെ സുറിയാനി ഓർത്തഡോക്സ് സഭ'എന്ന ഒരു ചരി ത്രലേഖനം ഇപ്പോഴത്തെ നമ്മുടെ പരിശുദ്ധ പാത്രിയർക്കീസ് മോ റോൻ മാർ ഇഗ്നാത്ത്യോസ് യാക്കൂബ് തൃതിയൻ ബാവാ തിരുമന സ്സുകൊണ്ട് തുടരെ എഴുതികൊണ്ടിരിക്കുകയാണ്. ആ മാസികയുടെ 1968 സെപ്റ്റംബർ 15-ാം തീയതിയിലെ ലക്കത്തിൽ തിരുമേനി ഇപ്ര കാരം എഴുതിയിരിക്കുന്നു:-

'അഞ്ചാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ പേർഷ്യയുടെ മെത്രാപ്പോലീത്താ (മാറി) യും *കാതോലിക്കായുടെ സിംഹാസനത്തിൽ* അധികാരിയുമാ യി. അത് ആ *സിംഹാസനത്തിൽ* ആളില്ലാതെ വന്നപ്പോൾ അതിനു കീഴുള്ള എപ്പിസ്ക്കോപ്പന്മാരുടെ ഇഷ്ടം കൂടാതെ അധിപതിയായി .........അദ്ദേഹത്തെ ആ സിംഹാസനത്തിൽ നിന്നും ബഹിഷ്കരിച്ചു.' **മാർ തോമ്മാശ്ലീഹായിക്കോ പിൻഗാമികളായ കാതോലിക്കാമാർക്കോ സിംഹാസനമില്ല എന്ന് ലേഖനവും ലഘുലേഖകളും മൂലം പ്രചരിപ്പി ക്കുന്നവരുടെ കണ്ണുകൾ വിശാലാശയനായ പ. പാത്രിയർക്കീസ് ബാവാ തിരുമേനിയുടെ ഈ പ്രസ്താവന മൂലമെങ്കിലും തുറക്കപ്പെടേണ്ടതാണ്.**

## കാനോൻ

ഇനി ഹൂദായ കാനോനിൽകൂടി ഒന്നു കണ്ണോടിക്കാം:-

ഹൂദായ കാനോൻ 7-ാം കെപ്പാലയോൻ 1-ാം നിശ്ചയം). 'മാർ മത്തായി ദയറായിലെ എപ്പിസ്ക്കോപ്പന്മാരും *ദയറാക്കാരും തിഗ്രീസി ലെ സിംഹാസനത്തിൽ* വാഴുന്ന മപ്രിയാനായിക്ക് കീഴ്പ്പെട്ട് അനു സരിച്ചിരിക്കണം'.

ഹൂദായ കാനോൻ 7-ാം കെപ്പാലയോൻ 3-ാം പാസോക്കാ: ഹുദായ. (മേല്പട്ടസ്ഥാനാഭിഷേക ശുശ്രൂഷയെപ്പറ്റിയാണിവിടെ പറയു ന്നത്). 'സുന്നഹദോസിന്റെ അദ്ധ്യക്ഷൻ 'മാലിന്യങ്ങളിൽനിന്നുള്ള വെടിപ്പും' എന്ന രഹസ്യപ്രാർത്ഥന നടത്തുകയും അനന്തരം 'ദൈവ ത്തിന്റെ കൃപ'എന്ന പ്രഖ്യാപനം എപ്പിസ്ക്കോപ്പന്മാരിൽ ഒരാൾ നട ത്തിയശേഷം ഒക്ലിയോസ് ചൊല്ലിക്കൊണ്ട് മൂന്നു പ്രാവശ്യം *സിംഹാ സനത്തിന്മേൽ* ആഘോഷിക്കുകയും ചെയ്യണം.' ഇവിടെ കാതോലി ക്കോസിനും പാത്രിയർക്കീസിനും സിംഹാസനാരോഹണത്തിൽ

വ്യത്യാസം കാണുന്നില്ല.

പാത്രിയർക്കീസിനും കാതോലിക്കോസിനും ഉള്ള അധികാരവും ചുമതലയും തുല്യമാണെന്ന് ഹൂദായകാനോൻ പലഭാഗങ്ങളിൽ സാക്ഷിക്കുന്നു.[27] സിംഹാസനത്തിലും അധികാരത്തിലും ഉള്ള സമത്വമാണവ കാണിക്കുന്നത്.

## "പൂർവ്വിക സഭാപിതാക്കന്മാരും പൊതുസുന്നഹദോസുകളും"

പരേതനായ ദി. ശ്രീ. പി. പി. യൗസേപ്പുകത്തനാർ (ചക്കരകടവ്)[28] അവർകൾ എഴുതിയിട്ടുള്ള 'പൂർവ്വസഭാപിതാക്കന്മാരും പൊതുസുന്നഹദോസുകളും' എന്ന പുസ്തകത്തിൽ നിന്നു കാണുക. 'മാർത്തോമ്മാ തന്റെ കിഴക്കൻയാത്രകളിൽ പർത്തവായരോടും മേദായരോടും ഏവൻഗേലിയോൻ പ്രസംഗിച്ചശേഷം തെഗ്രീസിലും എത്തി പ്രസംഗിക്കുകയും അവിടെ ***സഭയ്ക്ക് അടിസ്ഥാനമിടുകയും ചെയ്തു.*'** (പേജ് 116. അദ്ധ്യായം 20) അതായത് വി. പത്രോസ് അന്ത്യോക്യയിൽ എന്തു ചെയ്തുവോ അതുതന്നെ വി. തോമ്മാ തെഗ്രീസിലും ചെയ്തു. വി. പത്രോസ് അന്ത്യോക്യയിൽ പള്ളിക്ക് അടിസ്ഥാനമിട്ടു എന്ന് ബാർ എബ്രായ രേഖപ്പെടുത്തിയിരിക്കുന്നു. അതു സിംഹാസനമാണെന്നാണല്ലോ നിർവ്വചിക്കപ്പെടുന്നത്. അതേ നിലയിൽ തന്നെ - യാതൊരു വ്യത്യാസവും കൂടാതെ - തിഗ്രീസും സിംഹാസനം തന്നെ. ഈ സിംഹാസനാധിപന്മാരെ തുല്യപ്രാധാന്യത്തോടെയാണ് വി.

---

27 *ഹൂദായ കാനോൻ 3: 1 ഹൂദായ. മൂറോൻകൂദാശ*
*7: 1 നിഖ്യാ. മെത്രാപ്പോലീത്തമാരെ വാഴിക്കുന്നത്.*
*7: 1 യൂഹാനോൻ പാത്രിയർക്കീസ് (ക്പർതൂത്തോ നിശ്ചയങ്ങൾ)*
*7: 9 ഹൂദായ. നൂതനമായി പ്രസിദ്ധീകരിക്കുന്ന സഭാസംബന്ധമായ പുസ്തകങ്ങൾ പരിശോധിക്കുന്നതും അംഗീകരിക്കുന്നതും സംബന്ധിച്ച്.*
*7: 10 പൊർസായർ. ദയറാകളിന്മേലുള്ള അധികാരം.*

28. *ദി. ശ്രീ. യൗസേപ്പുകത്തനാർ ഇപ്പോഴത്തെ നി. വ. ദി. ശ്രീ. പൗലൂസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്താ (കാലം ചെയ്ത ശ്രേഷ്ഠ കാതോലിക്കാ) തിരുമനസ്സിലെ പിതാവാണ്.*

കുർബാനയിൽ നാം ഓർക്കുന്നതെന്നുള്ളതും പ്രകൃതത്തിൽ സ്മരണീയമാണ്[29]. മേല്പറഞ്ഞ 'പൂർവിക സഭാപിതാക്കന്മാരും പൊതുസുന്നഹദോസുകളും' എന്ന പുസ്തകത്തിന്റെ 118-ാം പേജിൽ പറഞ്ഞിരിക്കുന്നതിപ്രകാരമാണ്:- 'ഇഗ്നാത്തിയോസ്, ബസേലിയോസ്, ഗ്രീഗോറിയോസ് എന്നീ മൂന്നു നാമങ്ങൾ കുർബ്ബാന സമയത്ത് ഒന്നാമത്തെ തുബദേനിൽ നാം ചൊല്ലുന്നുണ്ടല്ലോ. അതിൽ ഇഗ്നാത്തിയോസ് അന്ത്യോക്യയിലെയും ഗ്രീഗോറിയോസ് ഊർശ്ലേമിലെയും, ബസേലിയോസ് തെഗ്രീസിലെയും സിംഹാസനങ്ങളിൽമേൽ സ്ഥിതി ചെയ്യുന്നവരുടെ നാമങ്ങളാണ്'.(20-ാം അദ്ധ്യായം).

## കാതോലിക്കാസിംഹാസനം മലങ്കരയിൽ

മലങ്കരയിൽ കക്ഷിത്വം നിലനിന്ന കാലത്ത് രണ്ടു കൂട്ടരും അവരവരുടെ അഭിപ്രായങ്ങൾ സ്ഥാപിക്കുന്നതിനു വേണ്ടി പത്രങ്ങളിലും മറ്റും ലേഖനങ്ങൾ പ്രസിദ്ധീകരിക്കുകയും സ്വന്തമായി മാസികകൾ പുറപ്പെടുവിക്കുകയും ചെയ്തിട്ടുണ്ട്. 1930-നു മുമ്പുമുതൽ മുൻ പാത്രിയർക്കീസ് കക്ഷിയുടെ നാവായി, കാലം ചെയ്ത പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ ശ്രേഷ്ഠാനുമതിയോടുകൂടി നടത്തപ്പെട്ട് വന്നതാണ് 'സുറിയാനിസഭാ മാസിക'. അന്ത്യോക്യാസിംഹാസനവുമായുള്ള സ്നേഹബന്ധത്തിനു ഭംഗം ഭവിക്കാതെതന്നെ മലങ്കരസഭ കാതോലിക്കാസിംഹാസനത്തോടു കൂടിയതായിരിക്കണം എന്ന നിലയിൽ അന്നത്തെ കാതോലിക്കാ കക്ഷിയിൽപെട്ടവർ ആരോ (ആ ലേഖകന്റെ പേര് സുറിയാനിസഭാ മാസികയിൽ പറഞ്ഞിട്ടില്ല) 'മലയാള മനോരമ'യിൽ എഴുതിയിരുന്ന ഒരു ലേഖനത്തെ ആക്ഷേപിച്ചുകൊണ്ട് സുറിയാനിസഭാ മാസികയുടെ 1931ചിങ്ങം ലക്കത്തിൽ *'അന്ത്യോക്യാ പാത്രിയർക്കീസും പൗരസ്ത്യ കാതോലിക്കാ സിംഹാസനവും'* എന്ന ശീർഷകത്തിൽ ഒരു

---

29. *1-ാം തുബദേൻ. 'ഇന്നും ഈ ആയുഷ്ക്കാലത്തും ................ലോകത്തിന്റെ നാലു ഭാഗങ്ങളിലുമുള്ള ദൈവത്തിന്റെ വിശുദ്ധ സഭയെ മേയിച്ചു ഭരിക്കുന്നവരായ .......... നമ്മുടെ പാത്രിയർക്കീസന്മാരായ ആബൂൻ മാർ ഇഗ്നാത്തിയോസിനുവേണ്ടിയും ആബൂൻ മാർ ബസേലിയോസിനുവേണ്ടിയും ആബൂൻ മാർ ഗ്രീഗോറിയോസിനുവേണ്ടിയും ............'*

ലേഖനം പ്രസിദ്ധീകരിച്ചിരുന്നു. അന്നു കാതോലിക്കാസിംഹാസനത്തെ അനുസരിക്കുകയോ സ്വീകരിക്കുകയോ ചെയ്യാതെ മാറി നിന്നവർക്കു പോലും അങ്ങനെ ഒരു സിംഹാസനമില്ല എന്നവാദമോ അഭിപ്രായ മോ ഉണ്ടായിരുന്നില്ല എന്നു പ്രസ്തുത ലേഖനം വെളിവാക്കുന്നു. മനോരമയിൽ എഴുതിയ ലേഖകൻ കാനോൻ മുഴുവനായി ഉദ്ധരിച്ചി ല്ലെന്നു വിമർശിച്ചുകൊണ്ട് സുറിയാനിസഭാ മാസിക പ്രസിദ്ധീകരിച്ച ലേഖനത്തിലെ പ്രസക്തമായ ഭാഗം അതേപടി താഴെ ഉദ്ധരിക്കുന്നു:-

'ഈ *കാതോലിക്കാസിംഹാസനം* അന്ത്യോക്യാ പാത്രിയർക്കീ സിന്റെ കീഴിൽ ആയിരുന്നു എന്നാണ് ലേഖകൻ ധരിച്ചിരിക്കുന്ന തെങ്കിൽ ആയതു വലിയ പ്രമാദമാണെന്നു പറയാതെ തരമില്ല. *ഈ സിംഹാസനം* പേരിനല്ലാതെ അധികാരത്തിൽ മറ്റുള്ള പാത്രി യർക്കാസിംഹാസനങ്ങളുമായി യാതൊരു വിധത്തിലും യാതൊരു വ്യ ത്യാസവും ഉണ്ടായിരുന്നില്ലെന്നു മാത്രമല്ല, ഈ സിംഹാസനത്തെയും ചില ചരിത്രകാരന്മാർ ***പാത്രിയർക്കാ സിംഹാസന**മെന്നുകൂടെ* പേരു പറഞ്ഞുവരുന്നുണ്ട്. *(കാത്തലിക്ക് എൻസൈക്ലോപീഡിയ വാല്യം 17, പുറം 681)* അന്ത്യോക്യാ പാത്രിയർക്കീസിന് ഈ കാതോലിക്കായുടെ മേൽ വല്ല അധികാരവും ഉണ്ടായിരുന്നുവെങ്കിൽ 488- ൽ വാണിരുന്ന കാതോലിക്കാ സുറിയാനിവിശ്വാസം തിരസ്കരിച്ച് നെസ്തോർ വിശ്വാസം സ്വീകരിച്ചപ്പോൾ പാത്രിയർക്കീസ് തന്റെ ആ അധികാരം പ്രയോഗിച്ച് കാതോലിക്കായെ ആ സ്ഥാനത്തുനിന്നും ബഹിഷ്കരിച്ച് പകരം മറ്റൊ രാളെ സ്ഥാപിക്കേണ്ടതല്ലായിരുന്നുവോ?......... നാലാം നൂറ്റാണ്ടിൽ കാതോലിക്കാ ആയിരുന്ന മാർ പാപ്പാ എന്നയാളുടെ ഭരണത്തെക്കു റിച്ച് അദ്ദേഹത്തിന്റെ ജനങ്ങൾക്കു നല്ല തൃപ്തിയില്ലാതെ വരികയാൽ അവർ, ഈ കാതോലിക്കായുടെ മേലധികാരി അന്ത്യോക്യാപാത്രി യർക്കീസ് ആയിരുന്നുവെങ്കിൽ - അദ്ദേഹത്തിന്റെ മുൻപിൽ സങ്കടം ബോധിപ്പിക്കേണ്ടതായിരുന്നു. എന്നാൽ അപ്രകാരം ചെയ്യാതെ ഒരു സുന്നഹദോസ് വിളിച്ചുകൂട്ടി തന്റെ സ്ഥാനത്തുനിന്നും ബഹിഷ്കരി ക്കയാണു ചെയ്തത്. ഇതിൽ അദ്ദേഹത്തിന്റെ മേലധികാരി അന്ത്യോക്യാ പാത്രിയർക്കീസ് ആയിരുന്നുവെങ്കിൽ അദ്ദേഹവും പാത്രിയർക്കീസിന്റെ അടുത്തുതന്നെ ആക്ഷേപം ബോധിപ്പിക്കേണ്ടതല്ലായിരുന്നുവോ? എ ന്നാൽ അദ്ദേഹവും അപ്രകാരം ചെയ്യാതെ സുന്നഹദോസംഗങ്ങളെ ത്തന്നെ അഭയം പ്രാപിച്ചതായിട്ടാണു കാണുന്നത്...........സുന്നഹ ദോസ് ഇപ്രകാരം വിധിച്ചതും കാതോലിക്കാ ആക്ഷേപം ബോധിപ്പി

ക്കാതിരുന്നതും *കാതോലിക്കാസിംഹാസനത്തിന്റെ* മേൽ അന്ത്യോക്യാ പാത്രിയർക്കീസിന് യാതൊരുവക മേലധികാരവും ഇല്ലാഞ്ഞിട്ടായിരുന്നുവെന്ന് എത്രയും സ്പഷ്ടമല്ലേ? ഇപ്രകാരമുള്ള ഒരു *കാതോലിക്കാ സിംഹാസനത്തെയാണ്* മലങ്കരസഭ ഇപ്പോൾ പാത്രിയർക്കീസിനോട് ആവശ്യപ്പെടുന്നത്. ഇത് അല്പം അവിവേകമല്ലയോ?'

സുറിയാനിസഭാ മാസികയുടെ 5-ാം പുസ്തകം 181, 184 പുറങ്ങളിൽനിന്നും എടുത്ത ഉദ്ധരിണിയാണ് മേൽ ചേർത്തിരിക്കുന്നത്.

(സ്ഥാനത്തിലും അധികാരത്തിലുമെല്ലാം അന്ത്യോക്യാ പാത്രിയർക്കീസിനോടും മറ്റു പാത്രിയർക്കീസന്മാരോടും തികഞ്ഞ തുല്യതയുള്ള സ്ഥാനിയാണ് കാതോലിക്കാ എന്നും ആകയാൽ കാതോലിക്കായുടെ കീഴിൽ ആകുന്നത് അന്ത്യോക്യാ പാത്രിയർക്കീസിന്റെ നേരെയുള്ള അവിവേകമോ തിരസ്കരണമോ ആണെന്നും സ്ഥാപിക്കുന്നതിനാണ് അന്നു സുറിയാനിസഭാ മാസികയിൽ പ്രസ്തുത ലേഖനം എഴുതിയത്). **ഏതായാലും അത് കാതോലിക്കായിക്ക് മറ്റു പാത്രിയർക്കീസന്മാരോടൊപ്പം സിംഹാസനമുണ്ട് എന്നു വ്യക്തമായി സമ്മതിക്കുകയും സമർത്ഥിക്കുകയും ചെയ്തിരിക്കുകയാണ്.**

ടി സുറിയാനിസഭാ മാസിക 6-ാം പുസ്തകം 232-ം 233-ം പുറങ്ങളിൽ (1932-ൽ) കാനോൻ ഉദ്ധരണികളോടുകൂടി പ്രസിദ്ധീകരിച്ചിരിക്കുന്ന ലേഖനം- 'കാതോലിക്കാ പാത്രിയർക്കീസിന്റെ കീഴാണോ' എന്ന ശീർഷകത്തിൽ- ഇപ്രകാരം പറഞ്ഞിരിക്കുന്നു.

ലേഖനത്തിൽ കാണുന്ന രണ്ടാമത്തെ അബദ്ധം കാതോലിക്കാ പാത്രിയർക്കീസിന്റെ കീഴ്‌വരുതിയിൽപ്പെട്ട ഒരാളാണെന്നുള്ളതാണ്......... 'കിഴക്കേ നഗരങ്ങളിൽ ഒന്നായ സെലൂക്യാ എന്ന ഇടവകയ്ക്ക് അങ്ങനെതന്നെ (പാത്രിയർക്കാസിംഹാസനംപോലെ തന്നെ) ബഹുമാനമുണ്ടായിട്ട് കാതോലിക്കാ സ്ഥാനം ഉണ്ടായിരിക്കട്ടെ'. .......ഇതാണു കാനോൻ. ഇതിൽ എവിടെയാണ് കാതോലിക്കായെ പാത്രിയർക്കീസിന്റെ കീഴായി നിയമിച്ചിട്ടുള്ളത്? .....'അലക്സന്ത്ര്യാ പാത്രിയർക്കീസിനെപ്പോലെ സർവ്വ അധികാരവും ലഭിച്ചിട്ടുള്ള കാതോലിക്കാ അന്ത്യോക്യാപാത്രിയർക്കീസിന്റെ കീഴാവുന്നസൂത്രം എങ്ങനെയാണെന്ന് എനിക്കു മനസ്സിലാകുന്നില്ല. കാതോലിക്കാ പാത്രിയർക്കീസിന്റെ കീഴാണെങ്കിൽ തീർച്ചയായും അലക്സന്ത്ര്യായും കീഴായിരിക്കണം. ഇതു സംഭവ്യമോ എന്നു വായനക്കാർ വിധിക്കട്ടെ'.

## കോനാട്ടു മല്പാനച്ചന്റെ സാക്ഷ്യം

മലങ്കരസുറിയാനിസഭയിൽ എഴുന്നേറ്റിട്ടുള്ള പണ്ഡിതന്മാരിൽ മുൻപന്തിയിൽനിൽക്കുന്ന ദേഹമാണു ദിവംഗതനായ ബ. കോനാട്ടു കോര മാത്തൻ മല്പാനച്ചൻ. അദ്ദേഹം 1908 ധനു 30-ാം തീയതി മോറാൻ മാർ ഇഗ്നാത്തിയോസ് അബ്ദൽമിശിഹാ പാത്രിയർക്കീസ് ബാവാ തിരുമനസ്സിലേക്കു അയച്ച ഒരു കത്തു കഴിഞ്ഞ സമുദായക്കേസിൽ (O. S. III/113) ഹാജരാക്കപ്പെട്ടിട്ടുണ്ട്. പ്രസ്തുത കത്തിൽ പണ്ഡിതനായ മല്പാനച്ചൻ അവർകൾ ഇപ്രകാരം പറയുന്നു[30].

'തിരുമേനി അറിഞ്ഞിരിക്കുന്നപ്രകാരം മുൻകാലത്ത് *തിഗ്രീസ് സിംഹാസനത്തിന്മേൽ* വാണിരുന്ന കിഴക്കിന്റെ മപ്രിയാനായാണ് അന്ത്യോക്യാ പാത്രിയർക്കീസിന്റെ ആജ്ഞയ്ക്കു കീഴ് മലങ്കരയെ ഭരിച്ചുവന്നത്. ഇപ്പോൾ തിഗ്രീസിലെ മപ്രിയാനാ ഇല്ലാതിരിക്കുന്നു എങ്കിലും 'ഞങ്ങളുടെ പിതാവായ മാർ ബസേലിയോസ്' എന്ന് ഒന്നാമത്തെ തുബദേനിൽ അദ്ദേഹത്തിന്റെ പേരിനെ നാം ഓർക്കുന്നതു. മപ്രിയാനാ ഇല്ലെങ്കിൽ എന്തിനായിട്ടാണ് അദ്ദേഹത്തിന്റെ പേര് നാം ഓർക്കുന്നത്. അദ്ദേഹത്തിന്റെ പേരിനെ നാം ഓർക്കുന്നു എങ്കിൽ മപ്രിയാനാ യഥാർത്ഥത്തിൽ ഉണ്ടായിരിക്കേണ്ടത് ആവശ്യമാണ്. അന്ത്യോക്യായിലിരുന്ന പാത്രിയർക്കാ സിംഹാസനം മർദീനിലേക്ക് നീക്കപ്പെട്ടുവെങ്കിൽ *തെഗ്രീസിലെ സിംഹാസനം* ഇന്ത്യയിലേക്കു നീക്കുന്നതു ശരിയല്ലെന്നു വരുന്നതെങ്ങനെ? ആയതുകൊണ്ടു *തെഗ്രീസിലെ സിംഹാസനം* ഇന്ത്യയിൽ സ്ഥാപിച്ചു ഞങ്ങളിൽനിന്നു ഒരാളിനെ ഞങ്ങൾക്കു മപ്രിയാനാ ആയി വാഴിച്ചുതരണമെന്നും 'കിഴക്കിന്റെ മാർ ബസേലിയോസ് മപ്രിയാനാ' എന്നു നാമകരണം ചെയ്യണമെന്നും ഞങ്ങൾ അപേക്ഷിക്കുന്നു'.

## പ. അബ്ദൽമിശിഹാ പാത്രിയർക്കീസ്ബാവാ തിരുമേനി മലങ്കരസഭയ്ക്കു നൽകിയ കല്പന

മലങ്കരയിൽ പുനഃസ്ഥാപിതമായ കാതോലിക്കാ സിംഹാസനത്തിലെ 1-ാം കാതോലിക്കായെ വാഴിച്ചുകൊണ്ട് പുണ്യസ്മരണാർഹനായ അന്ത്യോക്യായുടെ മോറോൻ മാർ ഇഗ്നാത്തിയോസ് അബ്ദൽമിശിഹാ പാത്രിയർക്കീസ് ബാവാ തിരുമേനി 1912 കന്നി 2-ാം തീയതി

*30. 'മലങ്കരസഭ' (by റാവുസാഹിബ് ഓ. എം. ചെറിയാൻ) 53-ാം പേജു കാണുക.*

നിരണം പള്ളിയിൽനിന്നും പുറപ്പെടുവിച്ച കല്പനയിൽ ഇപ്രകാരം പറ ഞ്ഞിരിക്കുന്നു:-

'നിങ്ങളുടെ അപേക്ഷാനുസരണം നമ്മുടെ ആത്മീക വാത്സ ല്യവാനായ ഈയാവാനിസിനെ ബസേലിയോസ് എന്ന നാമധേയ ത്തിൽ മപ്രിയാനാ ആയി കിഴക്കിന്റെ അതായത് ഇന്ത്യയിലും മറ്റു മുള്ള *മാർ തോമ്മാശ്ലീഹായുടെ ഇടവകയുടെ സിംഹാസനത്തിന്റെ കാതോലിക്കാ* ആയി നാം വാഴിച്ചിരിക്കുന്നു' [31].

## പ. അബ്ദള്ളാ പാത്രിയർക്കീസ്ബാവാ തിരുമനസ്സിലെ കല്പനകൾ

ഇനി നമ്മുടെ മിക്ക ഭവനങ്ങളിലുമുള്ള ആരാധനാപുസ്തകം കൂടി പരിശോധിക്കാം. മലങ്കരമല്പാൻ കോനാട്ട് മാത്തൻ കോറെപ്പി സ്ക്കോപ്പാ പരിഭാഷപ്പെടുത്തിയതും, 1948- ൽ പാമ്പാക്കുട മാർ യൂലിയോസ് പ്രസ്സിൽ അച്ചടിപ്പിച്ചിട്ടുള്ളതുമായ 'മലങ്കര യാക്കോ ബായ സുറിയാനി ക്രിസ്ത്യാനികളുടെ പ്രാർത്ഥന ക്രമം' നമുക്കെല്ലാം സുപരിചിതമാണല്ലോ. പ്രസ്തുത പുസ്തകത്തിനു ശ്രേഷ്ഠാനുമതി നൽകി യിരിക്കുന്നത് അന്ത്യോക്യായുടെ മാർ ഇഗ്നാത്തിയോസ് അബ്ദുള്ളാ പാത്രിയർക്കീസ് ബാവാ തിരുമേനിയാണ്. അദ്ദേഹം 1910 ഇടവം 30-ാം തീയതി ശ്രായിപള്ളിയിൽനിന്നും പുറപ്പെടുവിച്ചിട്ടുള്ള 42-ാം നമ്പർ കല്പന ഈ നമസ്കാരപുസ്തകത്തിന്റെ ആദ്യപേജിൽതന്നെ ചേർത്തി ട്ടുണ്ട്. അതിൽ മലങ്കരസഭാമക്കളെ അദ്ദേഹം അഭിസംബോധന ചെയ്തി രിക്കുന്നതിപ്രകാരമാണ്:-

'*മാർത്തോമ്മാ ശ്ലീഹായുടെ ഇടവകയിലുള്ള* നമ്മുടെ അനുഗ്രഹി ക്കപ്പെട്ട പ്രിയപുത്രന്മാരായ പട്ടക്കാരുടെമേലും ശെമ്മാശ്ശന്മാരുടെമേ ലും ശേഷം ജനങ്ങളെല്ലാവരുടെമേലും ദൈവീക കൃപയും സ്വർഗ്ഗീയ വാഴ്വും വന്ന് ആവസിക്കുമാറാകട്ടെ'.

മോറാൻ മാർ ഇഗ്നാത്ത്യോസ് അബ്ദുള്ളാ പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ട് 1911 കന്നി 29-ാം തീയതി ആലുവാ സിമ്മനാരി യിൽനിന്നും അയച്ച 136-ാം നമ്പർ കല്പന (ഇത് മാർ യൂലിയോസ് അൽവാറീസ് മെത്രാപ്പോലീത്താ തിരുമേനിയെ മുടക്കിയുള്ളതാണ്)

---

*31. പരിശുദ്ധ അബ്ദൽമിശിഹാ പാത്രിയർക്കീസ്ബാവാ തിരുമന സ്സിലെ കല്പന പൂർണ്ണമായി 1959 മെയ് ലക്കം 'മലങ്കരസഭ' യിൽ കാണുക.*

മലങ്കരസഭയെ സംബോധന ചെയ്തിരിക്കുന്നത് ഇപ്രകാരമാണ്:- ഇന്ത്യയിൽ മലയാളത്ത് *മാർത്തോമ്മാ ശ്ലീഹായുടെ* ഇടവകയിലുള്ള അനുഗ്രഹിക്കപ്പെട്ട ആത്മീകപുത്രന്മാരായ, മേല്പട്ടക്കാരുടെമേലും........' എന്നാണ്. (ഈ കല്പന സ്ലീബാ മാർ ഒസ്താത്തിയോസ്, പൗലൂസ് മാർ കൂറിലോസ്, പൗലൂസ് മാർ അത്താനാസ്യോസ്. ക്നാനായ ഇടവകയുടെ മാർ സേവേറിയോസ് എന്നീ തിരുമേനിമാർ ചേർന്ന് ഒപ്പിട്ടു സാക്ഷ്യപ്പെടുത്തിയിട്ടുള്ളതാണ്). ഇനിയും 1911 കർക്കടകം 22-ാം തീയതി കണ്ടനാട്ടുപള്ളിയിൽനിന്നും 'അന്ത്യോക്യായുടെയും കിഴക്കൊക്കെയുടെയും ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിന്റെ രണ്ടാമത്തെ അബ്ദേദാലോഹോ ആയ ഇഗ്നാത്ത്യോസ് പാത്രിയർക്കീസ്' ബാവാ അയച്ച 67-ാം നമ്പർ കല്പനയിലെ സംബോധന കാണുക:- '*വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ അനുഗ്രഹിക്കപ്പെട്ട ഇടവകയായ ഇന്ത്യയിൽ* മലങ്കരെയുള്ള നമ്മുടെ പട്ടക്കാരുടെമേലും റമ്പാന്മാരുടെമേലും ...........കൈക്കാരന്മാരുടെമേലും പ്രമാണികളുടെമേലും ദൈവീകകൃപയും സ്വർഗ്ഗീയ വാഴ്വും ധാരാളമായിവന്ന് ആവസിക്കുമാറാകട്ടെ'[32] . മാർത്തോമ്മാ ശ്ലീഹായുടെ ഇടവകയാണ് ഇന്ത്യ എന്നാണല്ലോ അതിൽ പറഞ്ഞിരിക്കുന്നത്. ഒരു കാലത്ത് മാർത്തോമ്മാ ശ്ലീഹായുടെ കീഴിൽ ഇരുന്നിരുന്നതെന്നോ, ഇപ്പോൾ വി. പത്രോസിന്റെ കീഴിൽ ഇരിക്കുന്നതെന്നോ അല്ല മാർത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹീകപാരമ്പര്യമുള്ള- അതായത് മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൻ കീഴിൽപ്പെട്ട- എന്നാണ്. 'എന്റെ പിതാവ് എന്നെ അയച്ചപോലെ ഞാനും നിങ്ങളെ അയയ്ക്കുന്നു' എന്നാണല്ലോ നമ്മുടെ കർത്താവ് കല്പിച്ചത്. നമ്മുടെ കർത്താവിനെ രാജാവും ദീർഘദർശിയും പുരോഹിതനുമായിട്ടാണ് പിതാവ് അയച്ചത്. താൻ തന്റെ അപ്പോസ്തോലന്മാരെ അയയ്ക്കുന്നതും അപ്രകാരം തന്നെ. അപ്പോൾ മാർത്തോമ്മാ ശ്ലീഹായിക്ക് ഈ സഭമേൽ രാജത്വവും പുരോഹിതത്വവും ദീർഘദർശിത്വവും ഉണ്ട്. രാജത്വമാണ് സിംഹാസനമെന്ന് ഈ ലേഖനത്തിന്റെ ആരംഭത്തിൽ തെളിവുസഹിതം സമർത്ഥിച്ചിട്ടുണ്ടല്ലോ. അപ്പോൾ 'മാർത്തോമ്മാ ശ്ലീഹായുടെ ഇടവകയിലുള്ള' എന്ന് മാർ അബ്ദുള്ളാ പാത്രിയർക്കീസ്

---

*32. മാർ അബ്ദുള്ളാ പാത്രിയർക്കീസ്ബാവാ തിരുമനസ്സിലെ, കണ്ടനാട്ടുപള്ളിയിൽനിന്നും അയച്ച 67-ാം നമ്പർ കല്പന വട്ടിപ്പണക്കേസ്സിലെ 107-ാം നമ്പർ അക്കപ്രമാണമാണ്.*

ബാവാ തിരുമേനി പ്രസ്താവിക്കുമ്പോൾ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തെപ്പറ്റിയുള്ള സമ്മതവും പ്രഖ്യാപനവുമാണ് അതിൽ അടങ്ങിയിരിക്കുന്നത്. 'അദ്ദേഹം അവിടെ (ഇന്ത്യയിൽ) സ്ഥാപിച്ച പള്ളിയിൽ അധികാരിയും ഭരണകർത്താവും അദ്ദേഹംതന്നെ ആയിരുന്നു' എന്നുള്ള ബാർ എബ്രായയുടെയും അബ്ദീശോയുടേയും പ്രസ്താവനകൾ ഈ അവസരത്തിൽ പ്രത്യേകം സ്മരണീയമാണ്. അതേ, ഇതിനു പരി പ്രസ്താവിച്ചിട്ടുള്ള പ്രകാരം മാർത്തോമ്മായുടെ സിംഹാസനം, കാതോലിക്കാസിംഹാസനം, പൗരസ്ത്യ സിംഹാസനം, പൗരസ്ത്യകാതോലിക്കാസിംഹാസനം, തിഗ്രീസിന്റെ സിംഹാസനം എന്നിങ്ങനെയെല്ലാം നിർവ്വചിക്കപ്പെട്ടിരിക്കുന്നു. പത്രോസിന്റെ സിംഹാസനത്തെ പാത്രിയർക്കാസിംഹാസനം, അന്ത്യോക്യാസിംഹാസനം എന്നിങ്ങനെയെല്ലാം നിർവ്വചിച്ചിരിക്കുന്നതുപോലെ.

## ബോവൂസോ നോമ്പ്

**മേല്പറഞ്ഞ പാമ്പാക്കുട നമസ്കാരപുസ്തകത്തിന്റെ 333-ം 334-ം പേജുകളിൽ 'ബോവൂസോ' നോമ്പിനെപറ്റി പറയുന്നുണ്ട്.** അതിൽ പറയുന്നതു കാണുക:- ***'തെഗ്രീസിന്റെ സിംഹാസനത്തിൽ*** വാണിരുന്ന ഹ്നോൻ യേശു എന്നുപേരുള്ള കാതോലിക്കായുടെ കാലത്ത്............(Page 333).

## മാർത്തോമ്മാ മെത്രാന്മാർ

മലങ്കരസഭ, മാർ അബ്ദള്ളാ പാത്രിയർക്കീസ്ബാവാ അദ്ദേഹത്തിന്റെ കല്പനയിൽ പ്രസ്താവിച്ചിരിക്കുന്നതുപ്രകാരം മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൻകീഴിൽപ്പെട്ടിരിക്കുന്നതിനാലാണ് മലങ്കര സഭാതലവന്മാരായ മലങ്കരമെത്രാപ്പോലീത്തന്മാർ 'മാർത്തോമ്മാ മെത്രാൻ'എന്ന സ്ഥാനനാമത്തിൽ പുരാതനമേ അറിയപ്പെട്ടിരുന്നത്. 1760-ഓടടുത്തു വാഴ്ചയേറ്റ 6-ാം മാർത്തോമ്മായിക്ക് ശീമയിൽനിന്ന് അയക്കപ്പെട്ട മേല്പട്ടക്കാർ 'മെത്രാപ്പോലീത്താ' സ്ഥാനം നൽകിയപ്പോൾ ഒരു പരദേശനാമംകൂടി കൊടുത്തു; മാർ ദീവന്നാസ്യോസ്. ഇത് സദുദ്ദേശപ്രേരിതമായ ഒരു നടപടിയായിരുന്നുവോ എന്നു സംശയിക്കുന്നു. വാസ്തവത്തിൽ ഇതു നമ്മുടെ സഭയുടെമേൽ നടത്തപ്പെട്ട ഒരു കയ്യേറ്റമായിരുന്നു. അതുകൊണ്ടായിരിക്കാം ബുദ്ധിമാനായ വലിയ മാർ ദീവന്നാസ്യോസ് മാർത്തോമ്മാ എന്ന തന്റെ സ്ഥാനനാമം തുടർന്ന് ഉപയോഗിച്ചുവന്നതും ഇന്നും 6-ാം മാർത്തോമ്മാ എന്ന് അറിയപ്പെടുന്നതും.

നമ്മുടെ ദേശീയതയേയും സംസ്കാരത്തേയും ചരിത്രത്തേയും മറ്റും വിവരിക്കുന്ന അമൂല്യങ്ങളായ താളിയോല ലിഖിതങ്ങളുൾപ്പെടെ അനവധി ഗ്രന്ഥങ്ങൾ 1599-ലെ ഉദയമ്പേരൂർ സുന്നഹദോസിൽ അഗ്നിക്കിരയാക്കപ്പെട്ടതുമൂലം മാർത്തോമ്മാ ശ്ലീഹായെതൊട്ടു തുടർന്നുള്ള മേല്പട്ടക്കാരെ - അതായതു മാർത്തോമ്മാമാരെ- പറ്റി നമുക്ക് അറിവു ശേഷിച്ചിട്ടില്ല. അറിഞ്ഞിടത്തോളം 1665-ൽ വാഴ്ചയേറ്റ മേല്പട്ടക്കാരന് ഒന്നാം മാർത്തോമ്മാ എന്ന സ്ഥാനനാമം കൊടുത്തിരിക്കയാണ്. എന്നാൽ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൻകീഴിൽപ്പെട്ട സഭയാണിത് എന്ന് അസന്ദിഗ്ദ്ധമായി തെളിയിക്കത്തക്കതും ആർക്കും ആക്ഷേപിക്കുവാൻ സാധിക്കാത്തതും പകൽപോലെ വ്യക്തവുമായ വലുതും അഭിമാനാർഹവുമായ ഒരു തെളിവു നമുക്കുണ്ട്:- അതു മറ്റൊന്നുമല്ല, നമ്മുടെ ജാതീയനാമംതന്നെ.

## മാർത്തോമ്മാ നസ്രാണികൾ

അന്ത്യോക്യായിൽവച്ചാണല്ലോ ക്രിസ്ത്യാനികൾ എന്ന നാമം ഉണ്ടായത്. അതിനുമുമ്പ് യേറുശലേമിൽവച്ചുള്ള നാമമാണ് നസ്രായർ അഥവാ നസ്രാണികൾ *(നടപ്പ് 24:5)*. ഇത് യഹൂദക്രിസ്ത്യാനികളുടെ പേരാണ്. യഹൂദനായ അപ്പോസ്തോലൻ തോമ്മായിൽനിന്ന് ആ പേരാണ് നമുക്ക് ലഭിച്ചത്. സ്ഥാപകന്റെ പേരോടു ചേർത്ത് 'മാർത്തോമ്മാ നസ്രാണികൾ' എന്നു നാം വിളിക്കപ്പെടുന്നു. അതു നാം അദ്ദേഹത്തിന്റെ സിംഹാസനത്തിൻകീഴിൽപ്പെട്ടവരും, മലങ്കരയിലെ മാർത്തോമ്മാ മെത്രാന്മാർ വി. അപ്പോസ്തോലന്റെ സിംഹാസനാവകാശികളുമാകുന്നു എന്നു സാക്ഷിക്കുന്നു.

## മാർത്തോമ്മായുടെ സിംഹാസനം

വിദേശമെത്രാന്മാരുടെ ആഗമനവും ഇടപെടലും മൂലം പിന്നീട് മാർത്തോമ്മാ മെത്രാൻ എന്ന പേര് ഉപയോഗത്തിലില്ലാതായിട്ടും മലങ്കരമെത്രാപ്പോലീത്തന്മാർ മാർത്തോമ്മാ ശ്ലീഹായുടെ പിൻഗാമികളായിട്ടാണ് പരിഗണിക്കപ്പെട്ടു പോന്നിട്ടുള്ളത്. താഴെ പറയുന്ന വസ്തുതകൾ ഈ പരമാർത്ഥം വിളിച്ചറിയിക്കുന്നു.

മാർ ദീവന്നാസ്യോസ് 4-ാമൻ (ചേപ്പാട്ട് മാർ ദീവന്നാസ്യോസ്) 1829-ൽ തൊഴിയൂർ ഇടവകയ്ക്ക് കിടങ്ങൻ പീലക്സീനോസിന്റെ പിൻഗാമിയായി മാർ കൂറീലോസ് മെത്രാപ്പോലീത്തായെ വാഴിച്ചിട്ട് അദ്ദേഹത്തിന് കൊടുത്തിട്ടുള്ള സ്താത്തിക്കോനിൽ പറഞ്ഞിരിക്കുന്നത് ഇപ്രകാരമാണ്:

'ദൈവകൃപയാൽ ഇന്ത്യയുടെ അതിർത്തിയായ മലയാളത്തിൽ പാർക്കുന്ന യാക്കോബായ സുറിയാനി ക്രിസ്ത്യാനി സമുദായത്തിന്റെ പിതാവും, ക്രിസ്തുവിന്റെ ആണാടുകളുടെയും പെണ്ണാടുകളുടെയും ഇടയപാലകനും, പരിശുദ്ധനും ഭാഗ്യവാനുമായ ***മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ ഉപവിഷ്ടനുമായ*** പീലിപ്പോസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ എന്നാണ്[33].

മാർ ദീവന്നാസ്യോസ് 4-ാമൻ കൊല്ലം1019 (1843) ഇടവം 29ാം തീയതി കൊട്ടാരക്കരപള്ളിക്ക് മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായെപ്പറ്റി അയച്ച ഒരു കല്പന താഴെ പറയുംപ്രകാരമാണ്:-

'മാരാമണ്ണ് പള്ളിയിൽ പാലക്കുന്നത്ത് മാത്തൻ ശെമ്മാശ്ശൻ വിദേശങ്ങളിൽ പോയി, അവിടെയുള്ള ഒരു പാത്രിയർക്കീസിൽനിന്നും മേല്പട്ടസ്ഥാനം പ്രാപിച്ചു മടങ്ങിയെത്തി, മലയാളത്ത് ഇപ്പോഴുള്ള മേല്പട്ടസ്ഥാനം പൂർണ്ണമല്ലെന്നും, അതിനാൽ എല്ലാവരും സ്ഥാനപൂർണ്ണതയുള്ള ആളിനെ അംഗീകരിക്കേണ്ടതാണെന്നും പ്രസംഗിച്ചു വരുന്നുണ്ടല്ലോ. എന്നാൽ ***മലങ്കരയിലെ മേല്പട്ടസ്ഥാനം മാർത്തോമ്മായുടെ കൈവയ്പിൽ*** നിന്നു ലഭിച്ചിട്ടുള്ളതാണ്. ആ മേല്പട്ടസ്ഥാനത്തിന്റെ തുടർച്ചയിൽ ചില കുറവുകൾ സംഭവിച്ചു എന്നുള്ളത് വാസ്തവമാണ്. എന്നാൽ അപ്പോസ്തോലികകൈവയ്പ്പുള്ള ഒരു വിദേശ ഇടവകയിലെ മേല്പട്ടക്കാരൻ ഇവിടുത്തെ പട്ടത്വത്തെ കാനോനികമായി പൂർത്തിയാക്കി. അതുകൊണ്ട് നമ്മുടെ സ്ഥാനം പൂർണ്ണവും സാധുവുമാണ്. എന്നാൽ 1000-ാമാണ്ട് അന്ത്യോക്യായിൽ നിന്ന് അത്താനാസ്യോസ് എന്നു പേരുള്ള ഒരു എപ്പിസ്ക്കോപ്പാ ഇവിടെ വരികയും നമ്മുടെയും നമ്മുടെ മുൻഗാമി കാലംചെയ്ത പീലക്സീനോസ് മെത്രാപ്പോലീത്തായുടെ[34] യും പട്ടത്വം പൂർണ്ണമല്ലെന്നു പ്രഖ്യാപിക്കുകയും ഭിന്നതകൾ ഉണ്ടാക്കുന്നതിന് ശ്രമിക്കുകയും ചെയ്തു. എന്നാൽ ഇതു സംബ

33. *'ചേപ്പാട്ടു മാർ ദീവന്നാസ്യോസ്' by P. A. Oommen B.A.M.L. page 35. ഈ സ്താത്തിക്കോൻ റോയൽകോർട്ടു കേസ്സിൽ VIII അക്കപ്രമാണമാണ്*

34. *തൊഴിയൂർ ഇടവകയുടെ മാർ പീലക്സീനോസ്. പുന്നത്ര മാർ ദീവന്നാസ്യോസ് കാലംചെയ്തശേഷം ചേപ്പാട്ടു മാർ ദീവന്നാസ്യോസ് വാഴിക്കപ്പെട്ടതുവരെയുള്ള കാലഘട്ടത്തിൽ മലങ്കരസഭയെ ഭരിച്ചിരുന്നതു മാർ പീലക്സിനോസാണ്.*

ന്ധിച്ചു സർക്കാരിൽ പല നിവേദനങ്ങളും സമർപ്പിക്കുകയും വിദേശികൾക്ക് ഈ ഇടവകമേൽ യാതൊരു അധികാരവുമില്ലെന്ന് വിധിയുണ്ടാക്കി ആ എപ്പിസ്ക്കോപ്പായെ നാടു കടത്തുകയും ചെയ്തു. അതിനുശേഷം വിദേശമെത്രാന്മാരുടെ വരവു നിലച്ച്, അത്തരം ഉപദ്രവങ്ങൾ നീങ്ങി, നമ്മുടെ ഇടവക സമാധാനത്തിലും സംതൃപ്തിയിലും കഴിയുന്നു. എന്നാൽ പ്രായാധിക്യംകൊണ്ടും ക്ഷീണംകൊണ്ടും നമ്മുടെ സ്ഥാനത്തിനടുത്ത ചുമതലകൾ നിർവഹിക്കുന്നതിനു പ്രയാസമായിരിക്കുന്നു. ഒരു ***വിദേശസിംഹാസനത്തിൽ നിന്നാണ്*** മാത്യൂസ് മെത്രാൻ സ്ഥാനം പ്രാപിച്ചിരിക്കുന്നതെങ്കിലും അദ്ദേഹത്തിന് അപ്പോസ്തോലിക കൈവയ്പ് ഉള്ളതുകൊണ്ട് അദ്ദേഹത്തെ നമ്മുടെ പിൻഗാമിയായി അംഗീകരിക്കുന്നതിന് വിരോധമില്ല. എന്നാൽ അത്, അദ്ദേഹത്തിന്റെ ഭരണകാലത്ത് വിദേശമെത്രാന്മാരുടെ സന്ദർശനത്തിനു വഴിതെളിക്കുമെന്നും തന്മൂലം മലങ്കര ഇടവകയുടെ സ്വാതന്ത്ര്യത്തെ നശിപ്പിക്കുന്നതിനു പര്യാപ്തമായ പ്രശ്നങ്ങളെ ഉത്ഭവിപ്പിക്കുമെന്നും നാം സംശയിക്കുന്നു. മാത്യൂസ് മെത്രാന്റെ ഇതഃപര്യന്തമുള്ള പ്രവർത്തനങ്ങളെ പരിഗണിച്ചശേഷം നാം നിങ്ങളെ അറിയിക്കുന്നതെന്തെന്നാൽ, ***ഈ സിംഹാസനത്തിന്റെ*** സ്വാതന്ത്ര്യം പരിരക്ഷിക്കുന്നതിനുള്ള അദ്ദേഹത്തിന്റെ നിശ്ചയത്തെയും, പിതാക്കന്മാരുടെ നടപടികളും പുരാതന ആചാരങ്ങളും അനുസരിച്ച് പ്രവർത്തിക്കുമെന്നതിനെയുംപറ്റി നമുക്കു ബോദ്ധ്യമായി. ഇനിയും ഒരു കല്പന അയയ്ക്കുന്നതുവരെ, ആരും അദ്ദേഹത്തിന്റെ അടുക്കൽ പോകുകയോ അദ്ദേഹത്തെ അംഗീകരിക്കുകയോ ചെയ്യരുത്'[35].

പ്രകൃതത്തിൽ വളരെ പ്രാധാന്യമർഹിക്കുന്ന ഒരു പ്രമാണരേഖയാണിത്. ഇതിൽ 'ഈ സിംഹാസനത്തിന്റെ സ്വാതന്ത്ര്യത്തെ പരിരക്ഷിക്കുന്നതിന്' എന്നു പറഞ്ഞിരിക്കുന്നു. ഏതു സിംഹാസനത്തിന്റെ? മലങ്കരയിലെ മേല്പട്ടസ്ഥാനത്തിൻെറ ഉറവിടം എവിടെ? അഥവാ ആരിൽ? അത് 'മാർത്തോമ്മായുടെ കൈവയ്പ്പിൽനിന്ന്' എന്ന് മാർ

*35. 'ചേപ്പാട്ടു മാർ ദീവന്നാസ്യോസ് by P. A. Oommen B.A.M.L. page 113, 11. ഈ കല്പന Royal Court കേസിൽ ഹാജരാക്കിയിട്ടുള്ള 36 അക്കപ്രമാണമാണ്. പ്രസ്തുത കേസിൽ ഇംഗ്ലീഷിലേക്കു തർജ്ജിമ ചെയ്താണ് ഹാജരാക്കിയത്. ആ ഇംഗ്ലീഷ് കല്പന ടി ചരിത്രപുസ്തകത്തിന്റെ ഒടുവിൽ അനുബന്ധമായി ചേർത്തിട്ടുണ്ട്.*

ദീവന്നാസ്യോസ് 4-ാമൻ അസന്ദിഗ്ദ്ധമായി പ്രഖ്യാപിച്ചിരിക്കുകയാണ്. 'ഈ സിംഹാസനം' എന്ന് അദ്ദേഹം പറയുന്നത് മാർ തോമ്മായുടെ സിംഹാസനം എന്ന് വ്യക്തമാണ്. അപ്പോസ്തോലകൈവയ്പുള്ള വിദേശ മേല്പട്ടക്കാരന്റെ സഹായത്തെ മാർ ദീവന്നാസ്യോസ് 4-ാമൻ അനുസ്മരിക്കുന്നുണ്ട്. മാത്യൂസ് മാർ അത്താനാസ്യോസിന്റെ മേല്പട്ടം ഒരു വിദേശസിംഹാസനത്തിൽനിന്നാണെന്നും. അതു ശരിയായ കൈവെയ്പാകയാൽ തന്റെ പിൻഗാമിയായി അദ്ദേഹത്തെ അംഗീകരിക്കാൻ വിരോധമില്ലെന്നും മാർ ദീവന്നാസ്യോസ് പ്രസ്താവിക്കുന്നു. എന്നാൽ അതു മലങ്കരയുടെ സ്വാതന്ത്ര്യത്തെ നശിപ്പിക്കുന്നതിനു പര്യാപ്തമായ പ്രശ്നങ്ങളെ ഉത്ഭവിപ്പിക്കുമെന്നു മാർ ദീവന്നാസ്യോസ് ഭയപ്പെടുന്നു. ഏതായാലും മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തെപ്പറ്റിയും തനിക്കു ലഭിച്ചിട്ടുള്ള കൈവയ്പിനെപ്പറ്റിയും ഭക്തനും സിദ്ധനുമായ ആ മലങ്കരമെത്രാപ്പോലീത്താ അഭിമാനമുള്ളവൻ തന്നെ.

ചേപ്പാട്ടു മാർ ദീവന്നാസ്യോസിന്റെ കാലത്തുതന്നെ, അദ്ദേഹത്തിന്റെ സമ്മതമോ അനുമതിയോ കൂടാതെ ശീമയിലെത്തി അന്നത്തെ അന്ത്യോക്യാപാത്രിയർക്കീസായ മാർ ഏലിയാസ് ദ്വിതീയൻ ബാവായിൽനിന്നു പട്ടമേറ്റുവന്ന ആളും മേലുദ്ധരിച്ച കല്പനയിൽ പരാമർശിക്കപ്പെട്ടിരിക്കുന്ന ദേഹവുമായ മാത്യൂസ് മാർ ഏലിയാസ് ദ്വിതീയൻ പാത്രിയർക്കീസ് തന്നെ പറഞ്ഞിരിക്കുന്നത് *'മലയാളത്തെ സിംഹാസനത്തിന്റെ ഇടയനും മേല്പട്ടക്കാരനും' എന്നാണ്.*

മലങ്കരസഭയുടെ സ്വാതന്ത്ര്യവും കൈവയ്പിനുള്ള സൗകര്യങ്ങളും സംബന്ധിച്ചു ജനങ്ങളെ പ്രബോധിപ്പിക്കുവാൻ സഭാ ചരിത്രം, കാനോൻ, പാത്രിയർക്കീസന്മാരുടെ മലങ്കരസഭയുമായുള്ള ബന്ധം മുതലായവ കാണിച്ച് കോട്ടയത്തുനിന്നും 1086-ൽ പുറപ്പെടുവിച്ചുകൊണ്ടിരുന്ന ഒരു പ്രസിദ്ധീകരണമാണ് 'സുറിയാനിസഭാ സംരക്ഷകൻ'. അന്ത്യോക്യാപാത്രിയർക്കീസന്മാരും മലങ്കരസഭ ഒരു സ്വതന്ത്രസഭയും സിംഹാസനവും ആണെന്നുള്ള ബോദ്ധ്യത്തിലാണിരുന്നത് എന്ന് അടിയിലുദ്ധരിക്കുന്ന ഭാഗങ്ങളിൽനിന്നു വ്യക്തമാകുന്നതാണ്, സുറിയാനി സഭാസംരക്ഷകന്റെ 153-ാം പേജിൽ ഇപ്രകാരം പറയുന്നു:-

'മലങ്കരസഭയ്ക്ക് ഒരു സ്വാതന്ത്ര്യവുമില്ലെന്നും ഈ സഭയുടെ എല്ലാ അധികാരങ്ങളും ദൈവത്തിൽനിന്നു പത്രോസിന്റെ സിംഹാസനത്തിനു കൊടുക്കപ്പെട്ടിട്ടുള്ളതാണെന്നും ഇപ്പോഴത്തെ പാത്രിയർക്കീസ് ബാവാ തിരുമേനിയും[36] ഒസ്താത്തിയോസ് ബാവായും ഇതിനുമുമ്പു

*36. മാർ അബ്ദുള്ളാ പാത്രിയർക്കീസ് ബാവാ.*

വന്നിട്ടുള്ള ചില ബാവാമാരും അറിഞ്ഞോ അറിയാതെയോ വാദിക്കുന്നുണ്ട്. എന്നാൽ അവർ ഹാജരാക്കിയിരിക്കുന്ന തെളിവുകൾ അവരുടെ വാദത്തെ തകർത്തുകളയുന്നതാണ്. ബാവാമാർ കൊടുത്തിട്ടുള്ള സ്താത്തിക്കോൻ നോക്കാം:-

'കഴിഞ്ഞുപോയ മാർ ദീവന്നാസ്യോസ് മെത്രാപ്പോലിത്തായുടെ[37] സ്താത്തിക്കോനിൽ ഒരിടത്ത് 'ഇന്ത്യയുടെ വി. അപ്പോസ്തോലനായ മാർത്തോമ്മായുടെ ഇടവക'എന്നു പറഞ്ഞിരിക്കുന്നു.........

'പാലക്കുന്നത്ത് മാർ അത്താനാസ്യോസിന്റെ സ്താത്തിക്കോനിൽ ഒരിടത്ത് ***'മലയാളത്തെ സിംഹാസനത്തിന്റെ ഇടയനും മേല്പട്ടക്കാരനും'*** എന്നുപയോഗിച്ചിരിക്കുന്നു.

'പീലിപ്പോസുമെത്രാന്[38] രണ്ടാമത്തെ ഏലിയാസ് പാത്രിയർക്കീസ് ബാവാ അയച്ച കല്പനയിൽ ***'വിശുദ്ധ അപ്പോസ്തോലനാകുന്ന മാർ തോമ്മായുടെ സിംഹാസനമാകുന്ന ഇടവക'*** എന്നും, കല്പന അവസാനിക്കുമ്പോൾ 'നിങ്ങളുടെ കാവൽക്കാരനായ മാർത്തോമ്മാ ശ്ലീഹായുടെയും പ്രാർത്ഥനയാലും' എന്നും കാണുന്നുണ്ട്.

'കൂടാതെ തോമ്മാശ്ലീഹായുടെ പെരുനാളിന്റെ പ്രാർത്ഥനാക്രമത്തിൽകൂടെയും തോമ്മാശ്ലീഹാ മലയാളത്തെ സഭ സ്ഥാപിച്ചു എന്നും മറ്റുമുള്ള ചരിത്രങ്ങളെയും ചേർത്തിട്ടുണ്ട്. ഇങ്ങനെ അനേക തെളിവുകൾ എതിർഭാഗത്തെ റിക്കാർഡിൽനിന്നും ഇനിയും എടുത്തുപറവാനുണ്ട്. ഇതിൽ നിന്ന് മലങ്കരസഭ തോമസ് അപ്പോസ്തോലനാൽ സ്ഥാപിക്കപ്പെട്ടതാണെന്നും അതു *വി. പത്രോസിന്റെ സിംഹാസനമല്ലെന്നും തോമ്മാശ്ലീഹായുടെ സിംഹാസനമാണെന്നും*......സമ്മതിച്ചു പോയി'. വീണ്ടും 154-ാം പേജ് 2-ാം പാരയിൽ ഇപ്രകാരം പറയുന്നു:- 'അത് (മലങ്കരസഭ. ലേ.) തോമ്മാശ്ലീഹായാൽ സ്ഥാപിക്കപ്പെട്ടിട്ടുള്ളതാണ്; *തോമ്മാശ്ലീഹായുടെ സിംഹാസനമാണ്,* അങ്ങനെ അതു സ്വാതന്ത്ര്യത്തിനും അവകാശമുള്ളതാണ് എന്നു സമ്മതിച്ചുംവച്ച് 'എന്നാൽ ഞങ്ങളോടു വളരെക്കാലമായി മേല്പട്ടസ്ഥാനം ഏറ്റിട്ടുള്ളതുകൊണ്ട് ഞങ്ങൾ കൊടുക്കയില്ല എന്നുകൂടി വാദിച്ചാൽ ആ വാദത്തിനെത്രത്തോളം വിലയുണ്ടായിരിക്കും. മേല്പട്ടസ്ഥാനം ഏറ്റതു വേറൊരു കാര്യം, അങ്ങനെ സഭകൾ തമ്മിൽ പ്രവർത്തിക്കേണ്ടതാണ്. അതിനും ബാവാന്മാർ ചെയ്തുതന്നിട്ടുള്ള മറ്റു പല സഹായ

*37. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്.*
*38. ചേപ്പാട്ട് മാർ ദീവന്നാസ്യോസ്.*

ങ്ങൾക്കും മലങ്കരസഭ എപ്പോഴും അന്ത്യോക്യാസിംഹാസനത്തിന്റെ നേരേ നന്ദിയുള്ളതായിരിക്കേണ്ടതുമാണ്. എന്നാൽ ഇത്രയും സഹായങ്ങൾ അന്ത്യോക്യാസിംഹാസനത്തിൽ നിന്നു *മലങ്കരസിംഹാസനത്തിനു* ചെയ്തിട്ടുള്ളതുകൊണ്ട് ഇനിയും ആ സഭയ്ക്ക് ഒരു സ്വാതന്ത്ര്യവുമില്ല എന്നുള്ള വാദം എത്രമാത്രം ന്യായവും ദൈവികവുമാണെന്നു നിഷ്പക്ഷമായി ആലോചിക്കേണ്ടതാണ്'.

ഇനിയും 155-ാം പേജ് 1-ാം പാരയിൽ ഇപ്രകാരം പറയുന്നു:- 'ആത്മികമായി നമ്മുടെ (മലങ്കര) സഭയെ ജനിപ്പിച്ച *വി. മാർത്തോമ്മാശ്ലീഹായുടെ സിംഹാസനമാകുന്നു മലങ്കര* എന്ന് അന്ത്യോക്യാ സിംഹാസനത്തിൽ ഇരുന്നിട്ടുള്ള ബാവാമാർപോലും സമ്മതിച്ചിട്ടുണ്ട്.

മാത്യൂസ് മാർ അത്താനാസ്യോസാണല്ലോ ഇദംപ്രഥമമായി ശീമയിൽപോയി അന്ത്യോക്യാപാത്രിയർക്കീസിൽനിന്നു മേല്പട്ടം പ്രാപിച്ചു വന്നത്. (1843). അതേതുടർന്ന് മലങ്കരമെത്രാപ്പോലീത്തായായ ദീവന്നാസ്യോസ് 4-ാമനിൽ നിന്നും അധികാരം പിടിച്ചെടുക്കാനാണ് അദ്ദേഹം ശ്രമിച്ചത്. അതോടെ സമുദായം കലഹത്തിലേക്കു നീങ്ങുകയായിരുന്നു. നവീകരണക്കാരിൽനിന്നും സഭയെ രക്ഷിക്കേണ്ടതാവശ്യമാകയാൽ പുലിക്കോട്ടുമെത്രാച്ചൻ-മാർ ദീവന്നാസ്യോസ് 5-ാമൻ ശീമയിലെത്തി അന്നത്തെ അന്തോക്യാപാത്രിയർക്കീസായ മാർ യാക്കൂബ് ദ്വിതീയനിൽനിന്നു മേല്പട്ടമേറ്റു മടങ്ങിയെത്തി (1865) മാർ മാത്യൂസ് അത്താനാസ്യോസിന്റെ പിൻഗാമിയായ മാർ തോമസ് അത്താനാസ്യോസിൽ നിന്നു സമുദായവസ്തുക്കൾ വിട്ടുകിട്ടുവാൻവേണ്ടിയുള്ള കേസും ആരംഭിച്ചു. നവീകരണക്കാരുമായുണ്ടായ കേസിൽ വിജയിയായിത്തീർന്ന പുലിക്കോട്ടു മാർ ദീവന്നാസ്യോസിനെപ്പറ്റി സഭാചരിത്രകാരനും പണ്ഡിതനും മലങ്കരസഭയിലെ ക്നാനായവിഭാഗത്തിന്റെ നേതാവുമായ ശ്രീ. ഇ. എം. ഫിലിപ്പ് സഭാചരിത്രത്തിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു. 'മാർ ദീവന്നാസ്യോസ് 5-ാമൻ *മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്മേൽ* വാഴ്ച ഉറപ്പിക്കുകയും ചെയ്തു'. *(മാർത്തോമ്മാ ശ്ലീഹായുടെ ഇന്ത്യൻ സഭ. Old Edition, Page 257.)*

ഇനി നമുക്കു മാർ ദീവന്നാസ്യോസ് 6-ാമന്റെ കാര്യം കൂടി ഈ വിഷയത്തോടനുബന്ധിച്ച് അല്പമായി ചിന്തിക്കാം. മാർ ദീവന്നാസ്യോസ് 6-ാമനും (വട്ടശ്ശേരിൽ മാർ ഗീവറുഗീസ് ദീവന്നാസ്യോസ്) തന്റെ മുൻഗാമിയായ പുലിക്കോട്ടു തിരുമേനിയെപ്പോലെ, ശീമയിലെത്തി മേല്പട്ടമേറ്റു (1908). മാർ അബ്ദുള്ളാ ദ്വിതീയൻ പാത്രിയർക്കീസ് ബാവായാണു മേല്പട്ടം കൊടുത്തത്. മാർ ദീവന്നാസ്യോസ് 6-ാമനു നൽകിയിട്ടുള്ള സ്താത്തിക്കോനിൽ *'മലബാർ(മലങ്കര)*

*സിംഹാസനത്തിന്റെ* കീഴുള്ള പള്ളികളുടെയും ദയറാകളുടെയും അഭിവൃദ്ധിക്കായി പരിശ്രമിക്കണമെന്ന് പാത്രിയർക്കീസ്ബാവാ കല്പിച്ചിരിക്കുന്നു.[39] മാർത്തോമ്മാ ശ്ലീഹായിക്കും പത്രോസിനെപ്പോലെയും മറ്റ് അപ്പോസ്തോലന്മാരെപ്പോലെയും സിംഹാസനമുള്ളതുകൊണ്ടാണ് മാർ അബ്ദുള്ളാപാത്രിയർക്കീസ് ബാവാതിരുമേനി 'മലബാർസിംഹാസനം' എന്ന് ടി സ്താത്തിക്കോനിൽ കല്പിച്ചിരിക്കുന്നത്. ഇതിനുപരി പ്രസ്താവിക്കപ്പെട്ടിട്ടുള്ള അദ്ദേഹത്തിന്റെ കല്പനകളിൽ 'മാർത്തോമ്മാ ശ്ലീഹായുടെ ഇടവക' എന്നു മലങ്കരസഭയെപ്പറ്റി പറയുന്നത് ഈ വസ്തുത വ്യക്തമാക്കുകയാണ് ചെയ്യുന്നത്.

നമ്മുടെ പരിശുദ്ധപിതാക്കന്മാരായ പാത്രിയർക്കീസന്മാരിൽ ആർക്കും മാർത്തോമ്മാ ശ്ലീഹായ്ക്കു സിംഹാസനം ഇല്ല എന്ന അഭിപ്രായമുണ്ടായിരുന്നില്ല എന്നാണല്ലോ മേല്പറഞ്ഞ വസ്തുതകൾകൊണ്ടു സിദ്ധിക്കുന്നത്. സഭയിൽ ഭിന്നത നിലവിലിരുന്നകാലത്തുപോലും മാർത്തോമ്മാ ശ്ലീഹായ്ക്കും അദ്ദേഹത്തിന്റെ പിൻഗാമികളായ കാതോലിക്കാമാർക്കും സിംഹാസനമുണ്ട് എന്നത് സംശയാസ്പദമായ സംഗതിയോ തർക്കവിഷയമോ ആയിരുന്നില്ല.

## മോറാൻ മാർ അപ്രേം പാത്രിയർക്കീസ് ബാവായുടെ സാക്ഷ്യം

സഭാസമാധാനാലോചനയിൽ രൂപീകരിക്കപ്പെട്ട ചിങ്ങവനം വ്യവസ്ഥകൾ ഹോംസിലേക്ക് അയയ്ക്കയുണ്ടായി. അവ അവിടെ കിട്ടിയപ്പോൾ പ. അപ്രേം പാത്രിയർക്കീസ്ബാവാതിരുമേനി മലങ്കരയിലേയ്ക്കു ചില വ്യവസ്ഥകൾ അയച്ചു. ടി വ്യവസ്ഥകൾ 'ചിങ്ങവനം വ്യവസ്ഥകളും അന്ത്യോക്യാവ്യവസ്ഥകളും' എന്ന ലഘുലേഖയിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. പ്രസ്തുത ലഘുലേഖ[40]യുടെ 7-ാം പേജ് 12-ാം നമ്പർ പാരയിൽനിന്ന് പ. അപ്രേം പാത്രിയർക്കീസ്ബാവാതിരുമേനി അയച്ചുതന്ന

39. *'മലങ്കരസഭ' 1959 മെയ് ലക്കം 'ശ്ലൈഹികസിംഹാസനങ്ങൾ' (by മല്പാൻ ഫാദർ എൻ. ഏ. യൂഹാനോൻ) Page. 30.*
40. *'ചിങ്ങവനം വ്യവസ്ഥകളും അന്ത്യോക്യാവ്യവസ്ഥകളും' എന്ന ലഘുലേഖ 1950-ൽ 'മലങ്കരസുറിയാനിസഭാലഘുലേഖാസംഘ' ത്തിന്റെ ആഭിമുഖ്യത്തിൽ മെസ്സേഴ്സ് ഇ. പി. മാത്യു. ബി. ഏ. എൻ. റ്റി., യു. പീലിപ്പോസ് ബി. ഏ. എം. എസ്സി., റ്റി. സി. മോസ്സസ് ബി. ഏ. എൽ. ബി. എന്നിവരാൽ തയ്യാറാക്കപ്പെട്ടതും Geo Printers Limited-ൽ അച്ചടിപ്പിച്ചിട്ടുള്ളതുമാണ്.*

ചില വ്യവസ്ഥകൾ താഴെ ചേർക്കുന്നു:-

'മലങ്കരമപ്രിയാനാ, ഭദ്രാസന ഇടവകകളുടെ എപ്പിസ്ക്കോപ്പന്മാരിൽ ഒരാളെ തന്റെ സഹായകനായി നോമിനേറ്റു ചെയ്യുന്നു. ആയത് *കാതോലിക്കാസിംഹാസനം* വൈധവ്യം പ്രാപിക്കുന്നതിനിടയായാൽ പുതിയ മപ്രിയാനാ ഉണ്ടാകുന്നതുവരെ സഭാഭരണത്തിനുവേണ്ടി ആ സഹായകൻതന്നെ സുന്നഹദോസിൽ അദ്ധ്യക്ഷം വഹിക്കേണ്ടതിനാകുന്നു'.

പ്രസ്തുത ലഘുലേഖ 6-ാം പേജ് 9-ാം നമ്പർ പാരയിൽ ഇങ്ങനെ പറയുന്നു:- 'പുതിയ എപ്പിസ്ക്കോപ്പായിക്കു മാപ്രിയാനായിൽനിന്ന് സ്താത്തിക്കോൻ നൽകപ്പെടണം'.

മേല്പറഞ്ഞ വ്യവസ്ഥകൾ പ. അപ്രേം പാത്രിയർക്കീസ് ബാവാ തിരുമേനി അയച്ചവയാണ്. കാതോലിക്കാ മെത്രാനെവാഴിച്ചാലും സ്ഥാനമേറ്റ മെത്രാൻ സ്താത്തിക്കോൻ പാത്രിയർക്കീസിൽനിന്നും വാങ്ങിക്കണം എന്നു ചിലർ പറയാറുള്ളത് എത്രയോ നിരർത്ഥകമാണ്!

ആലുവാ തൃക്കുന്നത്തുസിമ്മനാരിയിൽനിന്ന് പുറപ്പെടുവിച്ചുകൊണ്ടിരുന്ന 'സഭാചന്ദ്രിക'യുടെ 1950 ഏപ്രിൽ 30. ലക്കം 8-ാം പേജിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു; ചിങ്ങവനം വ്യവസ്ഥകളെപ്പറ്റി:-

'മൗലികമായ വ്യത്യാസം വരുത്തിയിരിക്കുന്ന കാര്യം, മപ്രിയാനാ ഇല്ലാത്ത കാലത്ത് ആവശ്യംവന്നാൽ, എപ്പിസ്ക്കോപ്പായെ മലങ്കര സുന്നഹദോസ് വാഴിക്കണം എന്നുള്ളതാണ്. അതിനു വി. പിതാവ് (അപ്രേം പാത്രിയർക്കീസ് ബാവാ) കൊടുത്തിരിക്കുന്ന വിശദീകരണം '*മപ്രിയാനാ സിംഹാസനം* ഒഴിവായിരിക്കുമ്പോൾ ഏതെങ്കിലും കാരണവശാൽ മലങ്കരസുന്നഹദോസ് എപ്പിസ്ക്കോപ്പായെ വാഴിക്കുക എന്നതുമാത്രം സ്വീകരിച്ചിട്ടില്ല........' കാതോലിക്കായിക്ക് അഥവാ മപ്രിയാനായിക്ക് സിംഹാസനം ഇല്ല അഥവാ പാടില്ല എന്നായിരുന്നു എങ്കിൽ പാത്രിയർക്കീസ്ബാവാതിരുമേനി സിംഹാസനം എന്ന വാക്കുപോലും അനുവദിക്കുമായിരുന്നില്ല. എന്നാൽ ഇവിടെ മപ്രിയാനാസിംഹാസനം ഒഴിവായിരിക്കുമ്പോൾ ഒരു എപ്പിസ്ക്കോപ്പായെ വാഴിക്കാൻ സുന്നഹദോസിന് അധികാരം ഉണ്ട് എന്നതിനെയാണ് ബാവാതിരുമനസുകൊണ്ട് എതിർക്കുന്നത്. മപ്രിയാനാ ഉണ്ടായതിനുശേഷം മാത്രമേ മെത്രാൻ വാഴിക്കപ്പെടാവൂ എന്നതായിരുന്നു മാർ അപ്രേം പാത്രിയർക്കീസ്ബാവാ തിരുമേനിയുടെ സുചിന്തിതമായ അഭിപ്രായം എന്നു ചുരുക്കം.

## മാർ ദീവന്നാസ്യോസ് 6-ാമന്റെ സാക്ഷ്യം

മലങ്കരയുടെ മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് കാലം ചെയ്യുന്നതിനു മുമ്പ് മലങ്കര സുറിയാനിസഭയ്ക്കു ഒരു ഭരണഘടന രൂപീകരിക്കുന്നതിനുള്ള പരിശ്രമങ്ങൾ ആരംഭിക്കുകയുണ്ടായി. സുറിയാനിസഭയുടെ ഭരണഘടനയെപ്പറ്റിയുള്ള തിരുമനസ്സിലെ അഭിപ്രായങ്ങൾ കോട്ടയത്തുനിന്നും പുറപ്പെടുവിച്ചുകൊണ്ടിരുന്ന 'കേരളകേസരി' പത്രത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്[41]. അതിൽ കാതോലിക്കാസിംഹാസനം പരാമർശിക്കപ്പെട്ടിട്ടുണ്ട്. അതിലെ പ്രസക്തഭാഗങ്ങൾ താഴെ ഉദ്ധരിച്ചുകൊള്ളട്ടെ:-

'5. നമ്മുടെ സഭയുടെ വിശ്വാസാചാരനിർമ്മലതയും സ്വാതന്ത്ര്യവും വിഘ്നം കൂടാതെ സംരക്ഷിക്കുന്നതിനു വേണ്ടി ***മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ,*** അന്ത്യോക്യായുടെ അക്കാലത്തെ കാനോനിക പാത്രിയർക്കീസിന്റെ സാന്നിദ്ധ്യത്തോടും മലങ്കരസമുദായത്തിന്റെ ആനുകൂല്യം, അംഗീകരണം, ആഹ്ലാദകരമായ സഹകരണം എന്നിവയോടും കൂടെ പാത്രിയർക്കീസിന്റെ അദ്ധ്യക്ഷതയിൽ കൂടിയ ഏപ്പിസ്ക്കോപ്പൽ സിനഡിനാൽ ആരോഹണം ചെയ്യപ്പെട്ടു സ്ഥാപിക്കപ്പെട്ട ***പൗരസ്ത്യകാതോലിക്കാസിംഹാസനവും*** കാതോലിക്കാസ്ഥാപനവും എന്തെല്ലാം പ്രയാസങ്ങളും നഷ്ടങ്ങളും സഹിക്കേണ്ടി വന്നാലും അതുകളെ ഒക്കെ സഹിച്ച് നിലനിർത്തിക്കൊണ്ടുപോകേണ്ടതു നമ്മുടെ കടമയാണ്. ഈ നമ്മുടെ കടമ നിവൃത്തിക്കുന്നത് സൗകര്യം പോലെ പിന്നാലേ ആയിക്കൊള്ളാമെന്നുവച്ച് ദീർഘതയിൽ ഇടാവുന്നതല്ല. ഇപ്പോൾതന്നെ പ്രവർത്തിക്കേണ്ടതു പലതുണ്ട്.

'7. നമ്മുടെ ***പൗരസ്ത്യസിംഹാസനത്തിന്റെ*** അധികാരസീമ ഇന്ത്യയും അതിനു സമീപമുള്ള ദ്വീപുകളും നമ്മുടെ മിഷ്യൻ വേലയുടെ ഫലമായി അന്യദേശങ്ങളിൽ സഭകൾ ഉണ്ടായാൽ അവകളും ആയിരിക്കണം. ***ഈ നമ്മുടെ സിംഹാസനത്തിന്റെ*** അധികാരസീമയ്ക്കുള്ളിൽ പാത്രിയർക്കാസിംഹാസനത്തിൽ നിന്ന് നേരിട്ട് ഭരിപ്പാൻ തക്കവണ്ണം പള്ളികളോ സഭകളോ സ്ഥാപിക്കുകയോ ഈ സഭാംഗങ്ങൾ അവയിലേക്കു ചേർക്കുകയോ ചെയ്യുന്നതിന് അനുവദിച്ചു കൂടാത്തതും ......... ആയിരിക്കണം.

---

*41. 1932 ജൂലൈ 9.(1107 മിഥുനം 26) കേരളകേസരി*

'8. പാത്രിയർക്കാസിംഹാസനവും നമ്മുടെ *കാതോലിക്കാസിംഹാസനവും* തമ്മിലുളള സംബന്ധം പാലിക്കുന്നതിന് അവശ്യപ്പെടുന്ന എഴുത്തുകുത്തുകൾ പാത്രിയർക്കീസും കാതോലിക്കോസും തമ്മിലും, അവരിൽ ആരെങ്കിലും കാലംചെയ്ത് പിൻഗാമിയെ നിയമിക്കുന്നത് വരെയുള്ള കാലത്തു കാര്യാന്വേഷണത്തിനായി പകരം നിയമിക്കപ്പെടുന്ന ആളുകൾ തമ്മിലും നടത്തേണ്ടതും അവർ മുഖാന്തരം അവരവരുടെ സഭയെ അറിയിപ്പാനുള്ളത് അവർ മുഖാന്തരം അറിയിക്കാവുന്നതുമാണ്.

കാതോലിക്കാസിംഹാസനം പുനഃസ്ഥാപിക്കുന്നതിന് അക്ഷീണ യത്നം ചെയ്യുകയും വളരെയധികം യാതനകളും ക്ലേശങ്ങളും സഹിക്കുകയും ചെയ്ത ധീരസേനാനിയാണു സഭാഭാസുരനായ മലങ്കര മെത്രാപ്പോലീത്താ മാർ ദീവന്നാസ്യോസ് 6-ാമൻ. അദ്ദേഹം തന്റെ അന്ത്യസന്ദേശത്തിലും നമ്മുടെ സഭയുടെ നിലനില്പിനും ക്ഷേമത്തിനും മേൽഗതിക്കും ഒഴിച്ചുകൂടാത്ത അത്യാവശ്യമെന്നു.......പരമാർത്ഥമായി വിശ്വസിക്കുന്നതും, ഇതേവരെയായി പല പ്രയാസങ്ങൾ സഹിച്ചു നാമെല്ലാവരും സംരക്ഷിച്ചുകൊണ്ടിരിക്കുന്നതുമായ കാതോലിക്കാസ്ഥാപനത്തെ പുലർത്തിക്കൊണ്ടുപോകാനുള്ള ചുമതല നാം നിങ്ങളിൽ ഓരോരുത്തരിലും സമർപ്പിച്ചുകൊള്ളുന്നു എന്നാണു പറഞ്ഞിട്ടുള്ളത്. എന്നാൽ അന്ത്യോക്യൻബന്ധം പാലിച്ചുകൊണ്ടുപോകണമെന്ന് അദ്ദേഹത്തിനു നിർബന്ധമുണ്ടായിരുന്നു. മലങ്കരസഭയിലുണ്ടായ സമാധാനത്തിൽ ഇവ രണ്ടും സാധിച്ചു[42].

## റാക്കാട്ടുപള്ളി ലിഖിതം

റാക്കാട്ടുപള്ളി (ഇത് അങ്കമാലി മെത്രാസനത്തിൽപ്പെട്ടതാണ്) യിൽ കാണപ്പെടുന്ന ഒരു ശിലാലിഖിതമുണ്ട്. ബഹു. നെടുന്തള്ളിൽ സ്കറിയാകത്തനാർ (ഇപ്പോൾ കോറെപ്പിസ്ക്കോപ്പാ) 1107 ധനു 4-ാം തീയതിയിലത്തെ മലയാള മനോരമയിൽ എഴുതിയിട്ടുള്ളത് താഴെ വിവരിക്കുന്നു:-

'റാക്കാട്ടുപള്ളിയുടെ കിഴക്കേഭിത്തിയിൽ താഴെ കാണുന്ന അർത്ഥത്തിൽ ഒരു സുറിയാനി ലിഖിതം കണ്ടു. യാക്കോബ് രണ്ടാമ

42. *'മലങ്കരസഭ' 1959 ജനുവരി ലക്കം പേജ് 19. മലങ്കര സുറിയാനിക്രിസ്ത്യാനി അസോസിയേഷനിൽ പ. കാതോലിക്കാ ബാവാ തിരുമേനിയുടെ ഉപസംഹാരപ്രസംഗം കാണുക.*

നായ മോറാൻ മാർ ഇഗ്നാത്ത്യോസ് പാത്രിയർക്കീസ്ബാവായുടെയും, ബഹനാം മപ്രിയാനാ ആകുന്ന ബസ്സേലിയോസ് ബാവായുടെയും, മലങ്കരയുള്ള *മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്മേൽ* വാഴുന്ന യൂയാക്കിം ആയ മാർ കൂറീലോസിന്റെയും നാളുകളിൽ മിശിഹാകാലം ആയിരത്തി എണ്ണൂറ്റിഅൻപത്തേഴിൽ വലിയനോമ്പിന്റെ മദ്ധ്യമായ മീനമാസം പതിമ്മൂന്നാം തീയതി, അഞ്ചാം പാത്രിയർക്കീസും ഊർശ്ലേമിന്റെ മെത്രാപ്പോലീത്തയുമായ ഉറഹായക്കാരൻ അബ്ദേദ്നുഹറോ ആകുന്ന മോർ ഗ്രീഗോറിയോസ് ഈ പള്ളിയിലെത്തി'[43]

## എപ്പിസ്ക്കോപ്പന്മാർക്കും സിംഹാസനം

വി. പത്രോസും, അദ്ദേഹത്തിന്റെ പിൻഗാമികളായ പാത്രിയർക്കീസന്മാർക്കും, വി. തോമ്മായിക്കും, അദ്ദേഹത്തിന്റെ പിൻഗാമികളായ കാതോലിക്കാമാർക്കും സിംഹാസനമുണ്ട്. മലങ്കരമെത്രാപ്പോലീത്തന്മാർ മലങ്കരയിൽ മാർത്തോമ്മായുടെ പിൻഗാമികളാണെന്നും സിംഹാസനമുള്ളവരാണെന്നും (ഇവരുടെ അധികാരം മലങ്കരയിൽ മാത്രമേയുള്ളൂ. പൗരസ്ത്യദേശമൊക്കെയിലും അധികാരം കാതോലിക്കായിക്കാണ്) ഇതിനുപരി നാം കണ്ടുകഴിഞ്ഞു. എന്നാൽ മെത്രാപ്പോലീത്തായിക്കും എപ്പിസ്ക്കോപ്പായിക്കും സിംഹാസനമുണ്ട് എന്നു പറഞ്ഞാൽ അതു ശരിയോ?:-

'നിങ്ങൾ പന്ത്രണ്ടു സിംഹാസനങ്ങളിൽ ഇരുന്ന് ഇസ്രായേൽ ഗോത്രം പന്ത്രണ്ടിനെയും ന്യായം വിധിക്കും' എന്ന് അപ്പോസ്തോലന്മാരോടാണല്ലോ നമ്മുടെ കർത്താവ് കല്പിച്ചത്. എപ്പിസ്ക്കോപ്പാമാർ അപ്പോസ്തോലസ്ഥാനീയരും, അപ്പോസ്തോലപിൻഗാമികളുമാണ്. അപ്പോസ്തോലന്മാർക്കു ലഭിച്ചിട്ടുള്ള വാഗ്ദത്തത്തിന്റെ അവകാശികളാണവർ. എപ്പിസ്ക്കോപ്പന്മാർക്ക് അപ്പോസ്തോലന്മാർക്കു കിട്ടിയിട്ടുള്ള അധികാരം കിട്ടുന്നുണ്ടെ'ന്ന് 21-10-1117-ൽ സമുദായക്കേസിൽ (O.S. 111/113)മാർ യൂലിയോസ് തിരുമേനി മൊഴി കൊടുത്തിട്ടുണ്ട്. പാത്രിയർക്കീസിനും കാതോലിക്കായിക്കും മാത്രമല്ല (ഇവരും എപ്പിസ്ക്കോപ്പാമാർ തന്നെ) എപ്പിസ്ക്കോപ്പാമാർക്കും സിംഹാസനമുള്ളതായിട്ടാണ് വി. സഭ പരിഗണിക്കുന്നതും പഠിപ്പിക്കുന്നതും. അതുകൊണ്ടാണ്

43. *സമുദായക്കേസിൽ (O. S. III / 113) മാറാച്ചേരിൽ ഇട്ടീരാ മല്പാനച്ചൻ നൽകിയിട്ടുള്ള 1-11-1117-ലെ മൊഴിയിൽ റാക്കാട്ടുപള്ളി ഭിത്തിയിലെ ലിഖിതത്തെപറ്റി പറഞ്ഞിട്ടുണ്ട്.*

മേല്പട്ടസ്ഥാനാഭിഷേകത്തിന്റെ ഒടുവിൽ എപ്പിസ്ക്കോപ്പായെ *സിംഹാസനത്തിൽ* ഉയർത്തി ആഘോഷിക്കുന്നത്. ഒരു എപ്പിസ്ക്കോപ്പാ തന്റെ ഭദ്രാസനത്തിൽ എത്തി ഭരണഭാരം ഏറ്റെടുക്കുമ്പോഴും *സുന്ത്രോണീസോ* (സിംഹാസനാരോഹണ) ശുശ്രൂഷ നടത്തുന്നുണ്ട്. ബാർ എബ്രായയുടെ സഭാചരിത്രത്തിന്റെ 1-ാം മിമ്രാ ആയ പാത്രിയർക്കാ നാളാഗമത്തിലും, 2-ാം മിമ്രാ ആയ കാതോലിക്കാ നാളാഗമത്തിലും ഇതിനു തെളിവുണ്ട്. രണ്ടിൽ നിന്നും ഓരോന്ന് എടുത്തു കാണിച്ചു കൊള്ളട്ടെ.

1-ാം മിമ്രാ: മാർ സേവീറേയുടെ ശേഷം മാർ അത്താനാസ്യോസ് ബർ ബൽദോയോ (7-ാം നൂറ്റാണ്ട്)(ഇദ്ദേഹം മൂന്നുവർഷമേ ഭരിച്ചുള്ളു) ഇക്കാലത്ത് ഉറഹായുടെ മാർ യാക്കൂബ് അറിയപ്പെട്ടു. സഭാചരിത്രത്തിൽ വളരെ പ്രശസ്തമായ ഒരു സ്ഥാനമാണ് ഉറഹായുടെ യാക്കൂബിനുള്ളത്. 5-ാമത്തെ തുബ്ദേനിൽ നാം ഓർക്കുന്ന 3-ാമത്തെ യാക്കൂബ് ഇദ്ദേഹമാണ് എന്നു വിചാരിക്കപ്പെടുന്നു. (അദ്ദേഹത്തിന്റെ ഒരു ചുരുങ്ങിയ ചരിത്രം foot- note ആയി ചേർത്തിരിക്കുന്നു)[44]. അദ്ദേഹം സിംഹാസനസ്ഥനായി ഭരിച്ചതായി ബാർ എബ്രായ പ്രസ്താവിച്ചിരിക്കുന്നു.

---

*44. മാർ സേവീറേയുടെ ശേഷം മാർ അത്താനാസ്യോസ് ബർ ബൽദോയോ (യവനായ വർഷം 995- 999. (ക്രി. 654-659)ഇക്കാലത്ത് ഉറഹായുടേത് എന്നു വിളിക്കപ്പെട്ട യാക്കൂബ് അറിയപ്പെട്ടു. എന്തുകൊണ്ടെന്നാൽ മാർ അത്താനാസ്യോസ് പാത്രിയർക്കീസ് ഇദ്ദേഹത്തെ ഉറഹായുടെ മെത്രാനായി വാഴിച്ചു. ഈ യാക്കൂബ് എപ്പിസ്ക്കോപ്പാ ഗുമായുടെ ദേശത്തുള്ള അയിൻദീഫോ എന്ന ഗ്രാമത്തിൽനിന്നുള്ളവനാകുന്നു. ........... കൻശറീന്റെ അപ്തുനിയായുടെ ദയറായിൽ യവനായ ഭാഷയും പുസ്തകവായനയും ഇദ്ദേഹം നല്ലവണ്ണം അഭ്യസിച്ചു. അവിടെനിന്നും ജ്ഞാനസമ്പാദനാർത്ഥം അലക്സാന്ത്ര്യായിലേയ്ക്കു പോയി. വീണ്ടും സുറിയായിലേയ്ക്കു തിരിച്ചുവന്നു. ഉറഹായിൽ ചെല്ലുകയും അവിടെവച്ചു വിളിക്കപ്പെടുകയും ചെയ്തു. ഇദ്ദേഹം തന്റെ സിംഹാസനത്തിൽ നാലുവർഷം ഇരുന്നപ്പോൾ ചില വൈദികരാൽ ന്യായരഹിതമായി ഞെരുക്കപ്പെട്ടു. സഹിപ്പാൻ തന്റെ വൈരാഗ്യം സമ്മതിക്കാഞ്ഞതിനാൽ ഇടയസ്ഥാനത്തു നിന്നും ഒഴിഞ്ഞു. മാർ യൂലിയാനാ പാത്രയർക്കീസിനോടും (മാർ അത്താനാസ്യോസ് ബർ ബൽദോയോ പാത്രിയർക്കീസിന്റെ പിൻഗാമി)*
→

2-ാം മിമ്രായിൽ (കാതോലിക്കാ നാളാഗമത്തിൽ) 'ഗുബോസിന്റെ മെത്രാപ്പോലീത്താ ആയിരുന്ന ഗ്രീഗോറിയോസ് ബർ അഹറൂൻ *ഹല ബിന്റെ സിംഹാസനം* ഭരിച്ചിരുന്നു.' എന്നു കാണുന്നു. (ഇദ്ദേഹമാണ് പിന്നീട് കാതോലിക്കാ ആയ ബാർ എബ്രായ). 'മപ്രിയാനാ ഹല ബിൽ ഒരു വർഷം ഇരുന്നശേഷം ദർമ്മസൂക്കിലേക്കു പോയി.....................

→ *എപ്പിസ്ക്കോപ്പാമാരോടും അദ്ദേഹം തർക്കിച്ചു. സഭാസംബന്ധ മായ കാനോൻ ആചരിക്കണം എന്ന് അദ്ദേഹം പറഞ്ഞതിനെ ആരും വകവച്ചില്ല. എല്ലാവരും കാലത്തിനൊത്തവണ്ണമുള്ള പ്രവൃ ത്തികൾക്കു ചേർന്നു ഭരിച്ചിരുന്നു. അതുകൊണ്ട് അദ്ദേഹം സഭാ സംബന്ധമായ കാനോൻപുസ്തകങ്ങളെ കൊണ്ടുവന്ന് പാത്രിയർക്കീ സിന്റെ ദയറായുടെ വാതുക്കൽവച്ചു ദഹിപ്പിച്ചുകൊണ്ട് 'നിങ്ങൾ കാനോനാകളെ ചവിട്ടുകയും അവയെ ആചരിക്കാതിരിക്കുക യും ചെയ്യുന്നു.' എന്ന് അട്ടഹസിച്ചു. 'അധികമായിട്ടുള്ളവയും ഉപയോഗമില്ലാത്തവയും ഇതാ ഞാൻ ദഹിപ്പിക്കുന്നു'. യാക്കൂബ് ഭരണം ഒഴിയുകയാൽ വൃദ്ധനായ ഹബീബിനെ ഉറഹായിലേക്കു വാഴിച്ചു ........ അനന്തരം യവുസീബൂനായിലെ ദയറാക്കാരർ, മേല്പട്ടക്കാരനായ മാർ യാക്കൂബിനെ അവരുടെ അടുക്കൽ കൊണ്ടുപോയി. അദ്ദേഹം പതിനൊന്നു വർഷം യവനായ ഭാഷ യിൽ വേദപുസ്തകവും മസുമൂറാകളും അവരെ പഠിപ്പിച്ചു. നശി ച്ചുപോകാറായ യവനായഭാഷയെ അദ്ദേഹം പുതുക്കി. യവനാ യക്കാരെ ദ്വേഷിച്ച സഹോദരന്മാരെ അവിടേക്കു സമീപിച്ചു. തല്അൽദോയുടെ ദയറായിലേക്ക് അദ്ദേഹം അവരെ കൂട്ടിക്കൊണ്ടു പോയി. അവിടെ ഒൻപതു വർഷം താമസിച്ചു. പഴയനിയമം ക്രമീകരിച്ചു പഠിപ്പിച്ചു. ഹബീബു മരിച്ചപ്പോൾ ഉറഹായക്കാർ വൈരാഗ്യപ്പെട്ടു പാത്രിയർക്കീസിന്റെ അടുക്കൽപോയി യാക്കൂ ബിനെ നിർബന്ധിപ്പാൻ (ഉറഹായിലേക്കു വരുവാൻ) അപേക്ഷിച്ചു. അതിൻപ്രകാരം മാർ യാക്കൂബ് തിരിച്ചുവന്നു. നാലു മാസ ത്തോളം അദ്ദേഹം സിംഹാസനത്തിൽ ഇരുന്നു. അതിന്റെ ശേഷം തന്റെ പുസ്തകങ്ങളും ശിഷ്യന്മാരെയും സ്വന്തം പള്ളിയിലേക്കു കൊണ്ടുവരുവാനായിട്ട് പടിഞ്ഞാറോട്ടു യാത്രചെയ്തു. ദയറാ യിൽ ചെന്നു പുസ്തകങ്ങളെല്ലാം ചുമട്ടുകാർവശം അയച്ചു. അപ്പോ ഴേക്കും അവസാനം അദ്ദേഹത്തെ എത്തിപ്പിടിച്ചു. യവനായ വർഷം 1019 (708 എ. ഡി.) അദ്ദേഹത്തിന്റെ ആയുസ്സ് അവ സാനിച്ചു. ഇദ്ദേഹത്തിന്റേതായ അനേകം നിയമങ്ങൾ ഹൂദായ കാനോനിൽ കാണുന്നുണ്ട്.*

തിരിച്ചുവന്ന് *ഹലബിന്റെ സിംഹാസനം* കരസ്ഥമാക്കി'[45].(1205 A D)

നമ്മുടെ സഭയുടെ അഭിമാനസ്തംഭമായ കേസറിയായുടെ മാർ ബസ്സേലിയോസിനെ (370-379) പറ്റി 'പൂർവ്വിക സഭാ പിതാക്കന്മാരും പൊതുസുന്നഹദോസുകളും' എന്ന പുസ്തകത്തിൽ പറയുന്നത് '370-ൽ കേസറിയായുടെ അദ്ധ്യക്ഷൻ കാലം ചെയ്യുകയും മാർ ബസേലിയോസിനു സമതുല്യനായി ആരും ഇല്ലാതിരിക്കുകയും ചെയ്തതിനാൽ താൻതന്നെ *സിംഹാസനാരൂഢനായി*...... പൊന്തൂസ്, അർമ്മേനിയാ, ഗലാത്തിയാ, ബിത്തൂനിയാ ആദിയായവ *കേസറിയാസിംഹാസനത്തിന്റെ* ശാഖകൾ ആയിരുന്നു.'[46] എന്നാണ്. ബസേലിയോസ് സിംഹാസനസ്ഥൻതന്നെ. (കേസറിയാ ഒരു പാത്രിയർക്കാസിംഹാസനമല്ല, മെത്രാപ്പോലീത്തൻ സിംഹാസനമാണ്)

## കാനോൻ

അടുത്തതായി ഹൂദായകാനോനിലുംകൂടി ഒന്നു കണ്ണോടിക്കാം. 'വിശ്വാസത്തിൽ ഭിന്നതയില്ലാതിരിക്കെ സ്വാർത്ഥതയും അധികാരഭ്രമവും മൂലം ***ഒരു സിംഹാസനത്തിനു രണ്ടു പാത്രിയർക്കീസന്മാരോ രണ്ടു മെത്രാപ്പോലീത്താന്മാരോ*** **വാഴിക്കപ്പെടുവാൻ ഇടയായാൽ ആദ്യത്തെ ആൾ ഭരണം നടത്തുകയും രണ്ടാമൻ പ്രവൃത്തിരഹിതനാ**യിരിക്കുകയും ചെയ്യണം'. (ഹൂ.കാ. 7-ാം കെപ്പാലയോൻ 1-ാം പാസോക്കാ, ഹൂദായ)

ഇനി നമുക്ക് ഈ സംഗതിയെപ്പറ്റി നമ്മുടെ പ. പാത്രിയർക്കീസ് ബാവാ തിരുമനസ്സിലെ ലേഖനത്തിലെ ഒരു വാചകം കൂടി കണ്ടിട്ട് കടന്നുപോകാം.

## പ. യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവാ തിരുമനസ്സിലെ സാക്ഷ്യം

തിരുമനസ്സുകൊണ്ട് ക്നാനായ ഭദ്രാസന നാവായ'എഡേസ്സാ'മാസികയുടെ 1968 സെപ്റ്റംബർ 15-ലെ ലക്കത്തിൽ 'ഇന്ത്യയിലെ സുറിയാനി ഓർത്തഡോക്സ് സഭ' എന്ന ചരിത്ര ലേഖനത്തിൽ ഇപ്രകാരം എഴുതിയിരിക്കുന്നു.

---

45. *എക്ലോസി ആസ്റ്റിക്കി 2-ാം മിമ്രാ യൂഹാനോൻ ബർ മാദാനു ശേഷം ഹലബിന്റെ ഇഗ്നാത്തിയോസ് സ്ലീബാ കാണുക.*
46. *പൂർവ്വികസഭാപിതാക്കന്മാരും പൊതുസുന്നഹദോസുകളും.* ***പേജ്*** *104.*

'പേർഷ്യൻ സംസ്ഥാനം അന്നത്തെ പേർഷ്യൻ സാമ്രാജ്യത്തിന്റെ ഒരു ഭാഗമായിരുന്നെങ്കിലും അതിന്റെ മെത്രാപ്പോലീത്താ ആസ്ഥാനം മദായിനിൽ (സൊലിക്ക്കാതിസ്ഫുൺ) നിന്നും സ്വതന്ത്രമായിരുന്നു. അത് 3-ാം നൂറ്റാണ്ടിന്റെ അവസാനത്തിൽ *എപ്പിസ്ക്കോപ്പൽ സിംഹാസനമായിത്തീർന്നു'*. എപ്പിസ്ക്കോപ്പായിക്കും സിംഹാസനമുണ്ട് എന്ന് ഇതു വ്യക്തമാക്കുന്നു.

എപ്പിസ്ക്കോപ്പാ, സ്ഥാനന്യായേന പാത്രിയർക്കീസിന്റെയോ, കാതോലിക്കായുടെയോ പ്രതിനിധിയല്ല. ക്രിസ്തുവിന്റെ പ്രതിനിധിയും അപ്പോസ്തോല തുല്യനുമാണ്. 'എല്ലാ ജനപദങ്ങളെയും പഠിപ്പിക്കാനും, സത്യത്തിൽ പവിത്രീകരിക്കാനും, മേയിക്കുവാനും വേണ്ടി ക്രിസ്തു അവിടുത്തെ ശ്ലീഹന്മാർക്കും അവരുടെ പിൻഗാമികൾക്കും കല്പനയും അധികാരവും നൽകി. തന്മൂലം മെത്രാന്മാർ അവർക്കു നൽകപ്പെട്ട പരിശുദ്ധാത്മാവാൽ വിശ്വാസത്തിന്റെ യഥാർത്ഥ ആധികാരികപ്രബോധകരും പ്രധാനാചാര്യന്മാരും അജപാലകന്മാരുമാണ്'.

'ഓരോ മെത്രാനും തന്റെ ഭരണസീമയിലുള്ള അധികാരം പാപ്പായിൽനിന്നു ലഭിച്ചതല്ല, മെത്രാഭിഷേകം വഴി അദ്ദേഹം മെത്രാൻസംഘത്തിൽ അംഗമായിത്തീരുകയും അങ്ങനെ സഭയിൽ ഭരണാധികാരം നിർവ്വഹിക്കാൻ തന്റെ അഭിഷേകത്തിൽ നിന്നും അഥവാ പരിശുദ്ധാത്മാവിൽനിന്ന് നേരിട്ട് അധികാരം പ്രാപിക്കുകയും ചെയ്യുന്നു'[47] എന്നാണ്, റോമാപാപ്പായുടെ അപ്രമാദിത്വവും പരമാധികാരവും വിശ്വസിക്കുന്ന റോമാസഭതന്നെയും പഠിപ്പിക്കുന്നത്. 'മാർപാപ്പായുടെ ഏജന്റുമാരോ പ്രതിനിധികളോ അല്ല മെത്രാന്മാരെന്നും അവർക്കും ദൈവദത്തമായ അധികാരമുണ്ട്'[48] എന്നുമാണ് അവരുടെ പഠിപ്പിക്കൽ. നമ്മുടെ സഭയുടെ പഠിപ്പിക്കലും അതിൽ നിന്ന് വ്യത്യസ്തമാണെന്നു തോന്നുന്നില്ല. ഇക്കാര്യത്തിൽ എല്ലാ പൂർവ്വികസഭകളുടെയും നില ഇതാണ്. ആ സ്ഥിതിക്ക് എപ്പിസ്ക്കോപ്പായിക്ക് സിംഹാസനമുണ്ട് എന്നുള്ളത് തികച്ചും അർത്ഥവത്തത്രേ. നമ്മുടെ സഭയിൽ എപ്പിസ്ക്കോപ്പായെ വാഴിക്കുമ്പോൾ സിംഹാസനത്തിൽ ഇരുത്തി ഉയർത്തി ആഘോഷിക്കുന്നത് ഈ വസ്തുതയുടെ മഹത്തായ ദൃശ്യമാണ്.

---

*47. 2-ാം വത്തിക്കാൻകൗൺസിൽ പ്രമാണരേഖകൾ പേജ് 25*

*48. 2-ാം വത്തിക്കാൻകൗൺസിൽ പ്രമാണരേഖകൾ പേജ് 168, 170*

## പരിശുദ്ധ പിതാക്കന്മാരുടെ പരസ്പരസ്വീകരണം

ചിരപ്രാർത്ഥിതമായിരുന്ന മലങ്കരസഭാസമാധാനം പ്രഖ്യാപിതമായ 1958 ഡിസംബർ 16-ാംതീയതി പ. ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയൻ പാത്രിയർക്കീസ്ബാവാ തിരുമേനിയെ പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനി നിലവിലുള്ള ഭരണഘടനയ്ക്കു വിധേയമായി സ്വീകരിച്ചുകൊണ്ടു പുറപ്പെടുവിച്ച സുപ്രസിദ്ധമായ 105-ാം നമ്പർ കല്പനയിലും 'വി. മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യസിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന ബലഹീനനായ രണ്ടാമത്തെ ഗീവറുഗീസ് എന്ന് അഭിധാനമുള്ള ബസേലിയോസ് കാതോലിക്കാ' എന്നാണു പറഞ്ഞിരിക്കുന്നത്. വി. പത്രോസിന്റെ സിംഹാസനത്തിൽ വാഴുന്ന അന്ത്യോക്യാപാത്രിയർക്കീസും വി. തോമ്മായുടെ സിംഹാസനത്തിൽ വാഴുന്ന പൗരസ്ത്യകാതോലിക്കായും പരസ്പരം സ്വീകരിച്ചു സഭയെ സമാധാനത്തിലെത്തിച്ചതിന്റെ പ്രമാണരേഖകളാണ് അന്ന് ഈ പിതാക്കന്മാർ പരസ്പരം സമർപ്പിച്ചത്[49].

അന്ത്യോക്യാപാത്രിയർക്കീസന്മാർ ഇഗ്നാത്തിയോസ് എന്ന സ്ഥാനനാമവും, പൗരസ്ത്യകാതോലിക്കാമാർ ബസേലിയോസ് എന്ന സ്ഥാനനാമവുമാണല്ലോ സ്വീകരിച്ചിരിക്കുന്നത്. ബസേലിയോസ് എന്ന ഗ്രീക്കു പദത്തിന്റെ അർത്ഥം രാജാവ് (King) എന്നാണ്. രാജതുല്യനായ ഈ വൈദികശ്രേഷ്ഠാധികാരിക്കു സിംഹാസനമില്ലെന്നു വരികയില്ലല്ലോ.

## അപ്പോസ്തോലനും സഭയും

ഓരോ അപ്പോസ്തോലനും താന്താന്റെ പ്രേഷിതരംഗങ്ങളിൽ സഭ സ്ഥാപിച്ചത് മറ്റൊരു അപ്പോസ്തോലന്റെ പ്രതിനിധിയോ കീഴാളോ ആയിട്ടല്ല, ക്രിസ്തുവിന്റെ അപ്പോസ്തോലൻ-പ്രതിനിധി-എന്ന നിലയിലാണ്. 'പിതാവ് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയക്കുന്നു' *(യോഹ.20:21)* എന്നതാണല്ലോ കർത്താവ് കല്പിച്ചിരിക്കുന്നത്. 'യേശുക്രിസ്തു എന്ന ഇട്ടിരിക്കുന്ന അടിസ്ഥാനമല്ലാതെ മറ്റൊന്ന് ഇടുവാൻ ആർക്കും കഴിയുകയില്ല' *(1 കോരി.3:11)* എന്നു വി. പൗലൂസ് പറഞ്ഞിരിക്കുന്നു. 'മറ്റൊരുവന്റെ അടിസ്ഥാനത്തിന്മേൽ' പണിയാൻ വി. പൗലൂസ് ഇഷ്ടപ്പെടുന്നില്ല എന്ന് അദ്ദേഹം പ്രസ്താവിച്ചിരിക്കുന്നത് പ്രത്യേകം ശ്രദ്ധേയമാണ്. *(റോമ. 15:20, 21; കോരി. 11: 5; 12: 11, 12* ഇവ നോക്കുക). വി. പൗലൂസ് അപ്പോസ്തോലൻ നമ്മുടെ

*49. സ്വീകരണകല്പനകൾ മലങ്കരസഭാ,വാല്യം 13. ലക്കം 3. പേജ്. 7.*

കർത്താവിന്റെ പന്ത്രണ്ടു ശിഷ്യന്മാരിൽ ഉൾപ്പെട്ടവനല്ലാഞ്ഞതിനാലും മറ്റും കോരിന്തിലെ സഭയിൽ അദ്ദേഹത്തിന്റെ അപ്പോസ്തോലത്വത്തെ ചോദ്യം ചെയ്യുന്നവരുണ്ടായിരുന്നു. *(1 കോരി. 1:3)* അവിടെയും കക്ഷിത്വം നിലനിന്നിരുന്നു. *(1കോരി 1:12)* എന്നാൽ 'നിങ്ങൾക്കു ക്രിസ്തുവിൽ പതിനായിരം ഗുരുക്കന്മാരുണ്ടെങ്കിലും പിതാക്കന്മാർ ഏറെയില്ല, ക്രിസ്തു യേശുവിൽ ഞാനല്ലോ സുവിശേഷത്താൽ നിങ്ങളെ ജനിപ്പിച്ചത്; ആകയാൽ എന്റെ അനുകാരികൾ ആകുവിൻ' *(1 കോരി. 4: 15)* എന്ന് അപ്പോസ്തോലൻ അവരോട് ആവശ്യപ്പെടുന്നു. വി. പൗലൂസ് അപ്പോസ്തോലനു കോരിന്തിലെ സഭയോടുള്ള ബന്ധം തന്നെയാണ് വി. തോമ്മാ അപ്പോസ്തോലന് ഇന്ത്യയിലെ സഭയോടുള്ളത്. ഇന്ത്യാക്കാരായ നാം നൂറ്റാണ്ടുകളായി അനേകം ഗുരുക്കന്മാരെ കാണുകയും കേൾക്കുകയും ചെയ്തിട്ടുണ്ട്. എന്നാൽ ക്രിസ്തുയേശുവിൽ സുവിശേഷത്താൽ നമ്മെ ജനിപ്പിച്ച പിതാവു മാർത്തോമ്മാ ശ്ലീഹാ ആണ്. വി. പൗലൂസിനെപ്പോലെ വി. തോമ്മായും ആഹ്വാനം ചെയ്യുന്നു എന്നു നാം അറിയണം. ആകയാൽ നമ്മുടെയിടയിൽ യാതൊരു ഭിന്നാഭിപ്രായങ്ങൾക്കും ഇടയുണ്ടാകാതിരിക്കുവാൻ ഇന്ത്യയിലെ സഭയുടെ സ്ഥാപകനായ അപ്പോസ്തോലന്റെ അടിസ്ഥാനത്തിൽ നാമെല്ലാവരും പ്രത്യേകം കരുതേണ്ടതാണ്. 'സഹോദരന്മാരെ! നിങ്ങളെല്ലാവരും ഒന്നുതന്നെ സംസാരിക്കുകയും നിങ്ങളുടെ ഇടയിൽ ഭിന്നത ഭവിക്കാതെ ഏകമനസ്സിലും ഏകാഭിപ്രായത്തിലും യോജിച്ചിരിക്കുകയും വേണം'. *(1 കോരി. 1:10)* എന്നു വി. പൗലൂസ് കോരിന്ത്യരെ ഉദ്ബോധിപ്പിക്കുന്ന പ്രകാരം, വി. മാർത്തോമ്മാ ശ്ലീഹായുടെ പ്രേഷിതവൃത്തിയുടെയും രക്ത സാക്ഷിത്വത്തിന്റെയും ഫലവും, അദ്ദേഹത്തിന്റെ അപ്പോസ്തോലത്വത്തിന്റെ മുദ്ര *(1 കോരി. 9:2)* യുമായ നാം ഐക്യതയിൽ ദൃഢപ്പെട്ടുകൊണ്ട്, നമ്മുടെ പിതാവായ അപ്പോസ്തോലന്റെ വേലയെ തുടർന്നു ചെയ്തു കർതൃതിരുനാമം മഹത്വപ്പെടുത്തുകയും സഭയുടെ കൊമ്പിനെ ശക്തിപ്പെടുത്തുകയും ചെയ്യേണ്ടതാണ്.

## ഉപസംഹാരം

സിംഹാസനം എന്നത് അപ്പോസ്തോല പിന്തുടർച്ചയാണ് എന്നു സാമാന്യമായി നിർവ്വചിക്കപ്പെടാമെങ്കിൽ ആ പിന്തുടർച്ച അന്ത്യോക്യായിൽ വി. പത്രോസ് മുതൽക്കും, പൗരസ്ത്യദേശത്തു വി. തോമ്മാ മുതൽക്കും കാണാം. ബാർ എബ്രായയുടെ സഭാചരിത്രം ഈ രണ്ടു സിംഹാസനങ്ങളുടെയും പിന്തുടർച്ചയെപ്പറ്റിയാണല്ലോ വിവരിക്കുന്നത്. എന്നാൽ മലങ്കരയിൽ മാർത്തോമ്മാ ശ്ലീഹായെ തൊട്ടുവന്ന പിൻഗാമികൾ ഇന്നാരിന്നാരെല്ലാമാണെന്നു ചൂണ്ടികാണിക്കുവാൻ പ്രയാസ

മായിരിക്കത്തക്കവണ്ണം നമ്മുടെ രേഖകളും പുരാതന ഗ്രന്ഥങ്ങളും അഗ്നിക്കിരയാക്കപ്പെട്ടും മറ്റും നഷ്ടപ്പെട്ടുപോകയാണുണ്ടായിട്ടുള്ളത്. എങ്കിലും 'മലങ്കരയിലെ മേല്പട്ടസ്ഥാനം മാർത്തോമ്മാ ശ്ലീഹായുടെ കൈവയ്പിൽ നിന്നു ലഭിച്ചതാണെന്നും, ആ മേല്പട്ടസ്ഥാനത്തിന്റെ തുടർച്ചയിൽ ചില കുറവുകൾ സംഭവിച്ചു എന്നുള്ളത് വാസ്തവമാണെങ്കിലും മലങ്കരമെത്രാപ്പോലീത്താന്മാർ ഇന്ത്യയിൽ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢരാണെന്ന് അവർ പരമാർത്ഥമായി വിശ്വസിക്കുകയും അഭിമാനിക്കുകയും ചെയ്തിരുന്നുവെന്നും, അന്ത്യോക്യാസിംഹാസനാധിപതിമാരായ പരിശുദ്ധ പിതാക്കന്മാർ ഈ വസ്തുത അംഗീകരിച്ചിട്ടുള്ളതാണെന്നും ഇതിനുപരി ഉദ്ധരിച്ചിട്ടുള്ള പ്രമാണരേഖകളിൽനിന്നും വ്യക്തമായിട്ടുണ്ടല്ലോ. എന്നാൽ മാർത്തോമ്മായെ തൊട്ടുള്ള അവിച്ഛിന്നമായ ഒരു പിന്തുടർച്ച നമുക്കിവിടെ ചൂണ്ടിക്കാണിക്കാനില്ല എന്ന കുറവ് ആരോപിക്കപ്പെടാം. എന്നാൽ ഈ കുറവ് പ. അന്ത്യോക്യാസിംഹാസനത്തിനും പ. പൗരസ്ത്യ കാതോലിക്കാസിംഹാസനത്തിനുമുണ്ട്. നിഖ്യാസുന്നഹദോസിനുശേഷം അന്ത്യോക്യാസിംഹാസനം ഊലാലിയോസ്, എവുപ്രാനിയോസ്, പിലാക്കിലോസ്, അർവ്വോനോസ്തേപ്പാനോസ് എന്നിങ്ങനെ ചില അറിയോസ്യമേല്പട്ടക്കാർ കൈയ്യടക്കിയിരുന്നു[50]. A. D. 538 മുതൽ 544 വരെയും, 547 മുതൽ 550 വരെയും, 754 മുതൽ 758 വരെയും 873 മുതൽ 878 വരെയും മറ്റും സിംഹാസനത്തിൽ പാത്രിയർക്കീസന്മാർ ഇല്ലായിരുന്നു[51]. പൗരസ്ത്യ കാതോലിക്കാസിംഹാസനവും 5-ാം നൂറ്റാണ്ടിൽ കുറേക്കാലം നെസ്തോറിയൻ മേല്പട്ടക്കാർ കൈയ്യടക്കിയിരുന്നു. 659 മുതൽ 660 വരെയും 1041 മുതൽ 1046 വരെയും 1106 മുതൽ 1113 വരെയും[52] മറ്റും ഈ സിംഹാസനത്തിൽ ആളില്ലാതിരുന്നിട്ടുണ്ട്. ഈ അവസരത്തിൽ മേല്പറഞ്ഞ ശ്ലൈഹീകസിംഹാസനങ്ങൾ ഇല്ലാതാകയോ നിന്നുപോകയോ അല്ല, പിന്നെയോ അവ വൈധവ്യത്തിലാകയാണു ചെയ്തത്. പിന്നീട് അപ്പോസ്തോലികസിംഹാസനങ്ങളുടെ സ്നേഹബന്ധവും സഹകരണംമൂലവും മറ്റും സിംഹാസനങ്ങൾ സനാഥമായിത്തീർന്നു. കല്ക്കദൂന്യർ ശക്തിപ്പെടുകയും ഓർത്തഡോക്സ് സഭ ക്ഷീണിക്കുകയും അതിന്റെ മേലദ്ധ്യക്ഷന്മാർ തുറുങ്കിൽ അടയ്ക്കപ്പെടുകയും ചെയ്ത

*50. ബാർ എബ്രായ 1-ാം മിമ്രാ.*

*51. 1124 ഇടവം 15, സഭാചന്ദ്രിക: പാത്രിയർക്കീസന്മാരുടെ പട്ടിക. അന്ത്യോക്യാസിംഹാസനത്തിൽനിന്നും നേരിട്ടു ലഭിച്ചിട്ടുള്ളത്.*

*52. മാർ എബ്രായ 2-ാം മിമ്രാ*

ദുർഘടഘട്ടത്തിൽ സഭാസേവനാർത്ഥം ദൈവം എഴുന്നേല്പിച്ച ധീര നും പരിശുദ്ധനുമാണ് മാർ യാക്കൂബ് ബുർദാനാ. ഇദ്ദേഹത്തിനു മേല്പട്ടം നൽകിയത് അലക്സന്ത്ര്യാപാത്രിയർക്കീസായ മാർ തേവോദോ സ്യോസിന്റെ പ്രധാന കാർമികത്വത്തിലായിരുന്നു എന്നു മിഖായേൽ റാബോ പറഞ്ഞിരിക്കുന്നു[53]. മാർ മർക്കോസ് ഏവൻഗേലിസ്ഥായുടെ പിന്തുടർച്ചയിലുള്ള അലക്സന്ത്ര്യാപാത്രിയർക്കീസിൽനിന്നു മേല്പട്ടം പ്രാപിച്ച മാർ യാക്കൂബ് ബുർദാനാ അന്ത്യോക്യാസിംഹാസനത്തിനു മാർ ആഹൂദേമ്മേയേയും വാഴിച്ചു എങ്കിലും ഈ രണ്ടു സിംഹാസന ങ്ങളും മാർ മർക്കോസിന്റെ സിംഹാസനമായിത്തീർന്നില്ല എന്നതു നാം പ്രത്യേകം ഓർത്തിരിക്കേണ്ടതാണ്. ആകയാൽ സത്യവിശ്വാസ മുള്ള ശ്ലൈഹീക സിംഹാസനങ്ങളുടെ സഹകരണംമൂലം യാതൊരു അപ്പോസ്തോലികസിംഹാസനത്തിനും രൂപഭേദം ഭവിക്കുന്നില്ല എന്നു വ്യക്തമത്രേ. അന്ത്യോക്യാസിംഹാസനത്തിന്റെ വിലയേറിയ സഹായ സഹകരണങ്ങൾ പൗരസ്ത്യസിംഹാസനത്തിനു ലഭിച്ചിട്ടുണ്ട് എന്നതു നാം കൃതജ്ഞതയോടും ആദരവോടും കൂടി സ്മരിക്കേണ്ടതാണ്. എന്നാൽ അതുമൂലം പൗരസ്ത്യസിംഹാസനം മാർ തോമ്മായുടേതല്ലാ തായിത്തീരുമെന്നു വിചാരിക്കാൻ ന്യായമില്ലാത്തതാകുന്നു. തിഗ്രീസിലെ സിംഹാസനത്തിൽ 19-ാം നൂറ്റാണ്ടിൽ കാതോലിക്കാ ഇല്ലാതെ സിംഹാ സനം വൈധവ്യത്തിലായി. ആ സിംഹാസനം മലങ്കരയിൽ പുനഃ സ്ഥാപിതമായിക്കാണാൻ നാം ആഗ്രഹിച്ചു. മലങ്കരയുടെ ഈ ആഗ്രഹം ബ. കോനാട്ടു മാത്തൻ മല്പാനച്ചനും മറ്റും പ. പാത്രിയർക്കീസന്മാരെ അറിയിച്ചിട്ടുണ്ട്. 1912-ൽ അന്ത്യോക്യായുടെയും കിഴക്കൊക്കെയുടെയും പ. പാത്രിയർക്കീസ് മോറാൻ മാർ ഇഗ്നാത്ത്യോസ് അബ്ദൽമിശിഹാ ബാവാ ഇവിടെ എഴുന്നള്ളുകയും അദ്ദേഹത്തിന്റെ പ്രധാന കാർമ്മിക ത്വത്തിലും ശ്രേഷ്ഠനേതൃത്വത്തിലും പൗരസ്ത്യകാതോലിക്കാസിംഹാസനം മലങ്കരയിൽ പുനഃസ്ഥാപിതമാകുകയും ചെയ്തു. സഭയിൽ ഒരു വിഭാഗം ഈ സിംഹാസനത്തെ സ്വീകരിക്കാതെ കുറേകാലം മാറിനിന്നിരു ന്നുവെങ്കിലും. 1958- ൽ, ഭാഗ്യവാനും മഹാശയനുമായ ഇപ്പോഴത്തെ പ. പാത്രിയർക്കീസ് മോറാൻ മാർ ഇഗ്നാത്ത്യോസ് യാക്കൂബ് തൃതീ യനും അന്നത്തെ പ. പൗരസ്ത്യകാതോലിക്കാ മോറാൻ മാർ ബസ്സേലി യോസ് ഗീവറുഗീസ് ദ്വിതീയനും പരസ്പരം സ്വീകരിച്ചതോടുകൂടി സഭ യിൽ സമാധാനം സംജാതമായി. അങ്ങനെ പ. പത്രോസ്ശ്ലീഹായുടെ

*53. മാർ മിഖായേൽറാബോയുടെ സഭാചരിത്രത്തിൽ യാക്കൂബ് ബുർദാ നായെപ്പറ്റിയുള്ള ചരിത്രഭാഗം കാണുക.*

സിംഹാസനവും വി. സഭയുടെ നിലനില്പിനും പുരോഗതിക്കും ദൈവ തിരുനാമ മഹത്വത്തിനുമായി നിലകൊള്ളുന്നു. ഇതിനുവേണ്ടി നന്ദി നിറഞ്ഞ ഹൃദയത്തോടെ നമുക്കു ദൈവത്തെ സ്തോത്രം ചെയ്യാം.

മാർത്തോമ്മാ ശ്ലീഹായിക്കു സിംഹാസനമുണ്ട് എന്നത് വി. പത്രോസിന്റെ സിംഹാസനത്തിനോ അതിന്മേൽ വാഴുന്ന പരിശുദ്ധ പിതാക്കന്മാരായ പാത്രിയർക്കീസന്മാർക്കോ ഒരു കുറവല്ല. അങ്ങനെ പരിശുദ്ധ പിതാക്കന്മാര് കരുതിയിട്ടില്ല എന്ന് ഇതിനുപരി ചേർത്തിട്ടുള്ള പരിശുദ്ധ പിതാക്കന്മാരുടെ പ്രസ്താവനകളിൽനിന്നും വ്യക്തമാകുന്നുണ്ടല്ലോ. ആകയാൽ ഈ ലഘുഗ്രന്ഥം പരിശുദ്ധ അന്ത്യോക്യാ സിംഹാസനത്തോടുള്ള ഭക്തിയുടെ കുറവായി ആരും തെറ്റിദ്ധരിക്കാനിടയാകരുത് എന്ന് ഇതെഴുതുന്ന ആൾ പ്രത്യേകം ആഗ്രഹിക്കുന്നു. വി. പത്രോസും വി. തോമ്മായും നമ്മുടെ കർത്താവിന്റെ ശിഷ്യന്മാരായിരിക്കുന്നപ്രകാരം അന്ത്യോക്യായും മലങ്കരയും ശ്ലൈഹികസഭകളാണ്. ഒന്നു മറ്റൊന്നിന്റെ മഹിമയ്ക്കും ബലത്തിനും സഹായകമാണ്. ഈ രണ്ടു സിംഹാസനങ്ങളും നമ്മുടേതുതന്നെ. ഈ രണ്ടു സിംഹാസനങ്ങളും നമ്മുടെ കർത്താവിന്റെ തിരുസഭയ്ക്കുവേണ്ടിയുമാണ്. അതിനാൽ വി. സഭയോടും. വി. പത്രോസിന്റെയും വി. തോമ്മായുടെയും സിംഹാസനങ്ങളോടും, അവയിന്മേൽ വാഴുന്ന പ. പിതാക്കന്മാരോടും നാം ഭക്തിയുള്ളവരായിരിക്കണം. നമ്മുടെ സഭയുടെ ഐക്യതയുടെ ദാർഢ്യത്തിനും അനുഗ്രഹകരമായ പുരോഗമനത്തിനും വേണ്ടി നമുക്ക് ആത്മാർത്ഥമായി പ്രാർത്ഥിക്കുകയും നിസ്വാർത്ഥമായി പ്രവർത്തിക്കുകയും ചെയ്യാം.

കാലം ചെയ്ത പുണ്യസ്മരണാർഹനായ മോറാൻ മാർ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമനസ്സിലെ അന്ത്യസന്ദേശത്തിലെ ചില വാചകങ്ങളോടുകൂടി ഈ ചെറു പുസ്തകം ഉപസംഹരിച്ചുകൊള്ളട്ടെ.

'പ്രിയ മക്കളെ! പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ പുരാതനവും പരിശുദ്ധവുമായ നമ്മുടെ സഭയുടെ ഐക്യത്തിന്റെയും അപ്പോസ്തോലികത്വത്തിന്റെയും സ്വാതന്ത്ര്യത്തിന്റെയും കേന്ദ്രമാണ് പരിശുദ്ധ കാതോലിക്കാസ്ഥാപനം എന്നുള്ളത് നിങ്ങൾ മറക്കരുത്. ...... നമ്മെപ്പറ്റി പറയുന്നതായാൽ നാം നമ്മുടെ ശക്തിക്കും പ്രാപ്തിക്കുമൊത്തവണ്ണം ഈ സിംഹാസനത്തിന്റെ നിലനില്പിനും പുരോഗതിക്കും വേണ്ടി പ്രവർത്തിച്ചിട്ടുണ്ട് എന്നാണ് നമ്മുടെ ബോദ്ധ്യം..... നാമും ഇതാ നമ്മുടെ ഓട്ടം തികച്ചശേഷം പിതാക്കന്മാരുടെ വഴിയേ പോകുന്ന ഈ വേളയിൽ, ഈ സിംഹാസനം സംരക്ഷിച്ചുകൊണ്ടു

പോകുന്നതിനും ഇതിന്റെ കീഴിൽ നമ്മുടെ സഭയിലെ മെത്രാപ്പോലീത്താന്മാരും വൈദികരും വിശ്വാസികളായ ജനങ്ങളും ഏക കയ്യോടെ നിന്ന് മുമ്പോട്ടു പോകുന്നതിനും നാം നിങ്ങളെ ഏവരെയും പ്രത്യേകം ഓർമ്മിപ്പിക്കുകയും ചുമതലപ്പെടുത്തുകയും ചെയ്യുന്നു'[54].

*54. മോറാൻ മാർ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമനസ്സിലെ അന്ത്യസന്ദേശം മുഴുവൻ (1963 ഡിസംബർ 21, 106-ാം നമ്പർ കല്പന) 1964 ഫെബ്രുവരി ലക്കം 'മലങ്കരസഭ' യിൽ കാണുക.*

# മാർത്തോമ്മാ ശ്ലീഹാ മുതലുള്ള പൗരസ്ത്യ കാതോലിക്കാമാർ

1. കിഴക്കിന്റെ ഒന്നാമത്തെ മേല്പട്ടക്കാരൻ മാർ തോമ്മാശ്ലീഹാ.
2. ഏഴുപത്തിരണ്ട് അറിയിപ്പുകാരിൽ ഒരുവനായ മാർ ആദായി (രക്തസാക്ഷി)
3. ആഗായി (രക്തസാക്ഷി)
4. മാറി — 33 വർഷം.
   ഇദ്ദേഹത്തിന്റെ കാലത്ത് സിംഹാസനസ്ഥാനം എഡേസ്സായിൽ നിന്ന് സെലൂക്യക്റ്റെസിഫണിലേക്കു മാറി.
5. എബ്രസിയൂസ് — 16 വർഷം.
6. അബ്രഹാം — 12 വർഷം.
7. യാക്കോബ — 18 വർഷം.
8. ആഹോദാബൂയി, 231-ൽ യേറുശലേം സുന്നഹദോസ് വാഴിച്ചു. കാതോലിക്കാ എന്നു സ്ഥാത്തിക്കോൻ കൊടുത്തു. — 15 വർഷം.
9. ശഹലൂപ്പാ — 20 വർഷം.
10. പാപ്പാ — 267-336
    325-ൽ നിഖ്യാസുന്നഹദോസിൽ സംബന്ധിച്ചു.
11. ശെമഓൻബർസബ് ഏ — 337-50
    339-മുതൽ 379 വരെ നടത്തപ്പെട്ട സാപ്പോർ പീഡയിൽ രക്ത സാക്ഷിയായിത്തീർന്നു. ഇദ്ദേഹത്തിന്റെ അനുവാദത്തോടെയാണ് 345-ൽ ക്നായിത്തോമ്മായും 72 കുടുംബങ്ങളും കേരളത്തിൽ കുടിയേറിയത്.
12. ശാഹോദോത്ത്, — 350-352
    (സാപ്പോർപീഡയിൽ രക്തസാക്ഷിയായി)
13. ബർബോശോമീൻ — 352-360
    (സാപ്പോർപീഡയിൽ രക്തസാക്ഷിയായി)
14. തോമൂസോ — 360-368
15. കോയൂമോ — 368-375

16. ഇസ്സഹാക്ക് 375-386
(381-ലെ കുസ്തന്തിനോപ്പോലീസ് സുന്നഹദോസ് ഇദ്ദേഹം ഒരു സുന്നഹദോസുകൂടി അംഗീകരിച്ചു.
17. ഓഹ് 386-393
18. യാബാലോഹോ 393-398
19. മഗിനാ 400...
ഇദ്ദേഹം പിന്നീടു വിശ്വാസവിപരീതിയായിത്തീരുകയും തള്ളപ്പെടുകയും ചെയ്തു.
20. മോറേബുക്കാസ് 400-നു ശേഷം
21. തദേശു 400-നു ശേഷം
22. ബാബുയാഹ്. നെസ്തോറിയൻ മെത്രാൻ ബർസൗമ മൂലമുണ്ടായ പീഢയിൽ രക്തസാക്ഷിയായിത്തീർന്നു. ഇവിടം മുതൽ സെലൂക്യാ (പൗരസ്ത്യ) സിംഹാസനത്തിന്മേൽ ആക്കോക്ക് (498) ബാബി, ശീലോ, ഏലീശാ, പൗലൂസ്, ആബോ, യൗസേപ്പ്, ഹെസക്കിയേൽ എന്നീ നെസ്തോറിയൻ മേല്പട്ടക്കാർ ആരോഹണം ചെയ്തു. ശീഗാർ എന്ന സ്ഥലത്ത് കാറസിൻ എന്ന ഒരു ഓർത്തഡോക്സ് മെത്രാൻ മാത്രം ഉണ്ടായിരുന്നു.
23. ആഹുദേമ്മേ 559-575
(ഇദ്ദേഹം മാർ യാക്കൂബ് ബുർദ്ദാനായാൽ വാഴിക്കപ്പെട്ടു. രക്തസാക്ഷിമരണം വരിച്ചു.)
24. കോമേശു 578-579
25. ശമുവേൽ 614-624
26. മൊറൂസ്സോ 628-649
(സിംഹാസനം തിഗ്രീസിലേക്കു മാറ്റി സ്ഥാപിക്കപ്പെട്ടു. ഇതുമുതൽ മപ്രിയാനാ എന്നപേരിൽകൂടി കാതോലിക്കാമാർ അറിയപ്പെടുന്നു.)
27. ദുനഹാ 650-659
28. ബാറേശൂ 669-684
29. അബ്രഹാം 685-687
30. ദാവീദ്, 687-ൽ വാഴിക്കപ്പെട്ടു; ആറുമാസം കഴിഞ്ഞു കാലം ചെയ്തു.
31. യൂഹാനോൻ 687-688
32. ദനഹാദ്വിതീയൻ 688-728
33. പൗലൂസ് 728-757
34. യൂഹാനോൻ കീയൂനോയോ 758-
35. യൗസേപ്പ്
36. ശർബീൽ
37. ശെമഓൻ -828
38. ബസേലിയോസ് ബർബൽദോയോ 828-838
39. ദാനിയേൽ 838-847
40. തിഗ്രീസുകാരൻ തോമ്മാ 848-856
41. ബസേലിയോസ് ലോഓസാർ 858-869
42. മൽക്കിസദേക്ക് 858-869
43. സർഗ്ഗീസ് 872-883

44. അത്താനാസ്യോസ് 887-904
45. തൂണിന്മേൽ തപസ്സുകാരനായ തോമ്മാ 912-913
46. ദനഹാ 915-935
47. ബസേലിയോസ് ദ്വിതീയൻ 938-962
48. കുറിയാക്കോസ് 964-982
49. ദർമ്മസൂക്കുകാരൻ യൂഹാനോൻ 991-997
50. ഇഗ്നാത്തിയോസ് ബർ കീക്കി 997-1022
51. ഉറഹായക്കാരൻ അത്തനാസ്യോസ് 1027-1041
52. തിഗ്രീസുകാരൻ ബസേലിയോസ് 1046-1049
53. യൂഹാനോൻ സ്ലീബാ 1075-1106
54. ദീവന്നാസ്യോസ് മൂശ 1113-1142
55. ഇഗ്നാത്തിയോസ് ലോഓസാർ 1143-1164
56. യൂഹാനോൻ സ്രൂ ഗോയോ 1165-1188
57. ബർ മാസാഹ് 1189-1204
ഇദ്ദേഹത്തിന്റെ വാഴ്ചയിൽ ഇന്ത്യയിൽ നിന്നുള്ള ഗബ്രിയേൽ ബർ യൂഹാനോൻ എന്ന ഒരു മെത്രാൻ സംബന്ധിച്ചതായി ബാർ എബ്രായ പറയുന്നു.
58. ഗ്രീഗോറിയോസ് യാക്കൂബ് 1189-1215
(ബർ മാസാഹും ഗ്രീഗോറിയോസ് യാക്കൂബും ഏകകാലത്തായിരുന്നു)
59. ഇഗ്നാത്യോസ് ദാവീദ് 1215-1222
60. ക്പർതൂത്താക്കാരൻ ദീവന്നാസ്യോസ് സ്ളീബാ 1222-1231
61. യൂഹാനോൻ ബർ മാദാൻ 1232-1253
62. ഉറഹായക്കാരൻ ഇഗ്നാത്തിയോസ് സ്ലീബാ 1253-1258
63. ഗ്രീഗോറിയോസ് ആബൂ അൽഫർജ് ബർ അഹറൂൻ (ബാർ എബ്രായ) സുപ്രസിദ്ധ വേദശാസ്ത്രജ്ഞൻ, ഹൂദായകാനോൻ ക്രോഡീകരിച്ചതിദ്ദേഹമാണ് അനേകം ഗ്രന്ഥങ്ങൾ രചിച്ചു 1264-1286
64. ഗ്രീഗോറിയോസ് ബർ സൗമാസാപ്പി 1289-1308
65. ഗ്രീഗോറിയോസ് മത്തായി 1317-1360
66. അത്താനാസ്യോസ് അബ്രഹാം 1365-1379
67. ഗ്രീഗോറിയോസ് ബർ കൈനോ 1361-
അത്താനാസ്യോസ് അബ്രഹാമും ഗ്രീഗോറിയോസ് ബർ കൈനോയും ഏകകാലത്തായിരുന്നു.
68. ബസേലിയോസ് ബഹനാം ഹെദ്ലോയോ 1404-1412
69. ദീയസ്ക്കോറസ് ബഹനാംശേത്തി 1415-1417
70. മാദീനായക്കാരൻ ബർസൗമാ 1422-1455
71. ബസേലിയോസ് അസ്സീസ് 1471-1487
72. റാബാൻ നൂഹ് 1490-1494
73. റാബാൻ അബ്രഹാം 1496-
74. ബസേലിയോസ് യൽദാ 1685-
1685-ൽ മലങ്കരയിലെത്തി. കോതമംഗലം ചെറിയപള്ളിയിൽ കബറടങ്ങി. ഇദ്ദേഹത്തെ സഭ പരിശുദ്ധനായി പ്രഖ്യാപിച്ചിട്ടുണ്ട്.
75. ബസ്സേലിയോസ് ശക്രള്ളാ 1751-1764

കണ്ടനാടുപള്ളിയിൽ കബറടക്കപ്പെട്ടു. ഈ മപ്രിയാനായുടെ കീഴിൽപ്പെട്ട മാർ ഗ്രീഗോറിയോസിൽനിന്നാണു തൊഴിയൂർ മെത്രാന്മാരുടെ കൈവയ്പ്. 2-ം, 3-ം, 4-ം ദീവന്നാസ്യോസന്മാർ മേല്പട്ടം പ്രാപിച്ചതു തൊഴിയൂർ മെത്രാനിൽനിന്നുമാണ്.

76. ഏലിയാസ്, ഇദ്ദേഹം പിന്നീടു പാത്രിയർക്കീസായി. പാത്രിയർക്കീസ് ആയശേഷം ഇദ്ദേഹത്തിൽനിന്നാണ് 1843-ൽ മാർ മാത്യൂസ് അത്തനാസ്യോസ് മേല്പട്ടം പ്രാപിച്ചത്.
77. മാർ ബസ്സേലിയോസ് ബഹനാം -1857
78. ബസേലിയോസ് പൗലൂസ് പ്രഥമൻ, 1912-1613. മലങ്കരയിലേയ്ക്ക് കാതോലിക്കാസിംഹാസനം 1912-ൽ മാറ്റി സ്ഥാപിക്കപ്പെട്ടു. 1913 മേടം 20ാം തീയതി കാലം ചെയ്തു. പാമ്പാക്കുട ചെറിയപള്ളിയിൽ കബറടക്കപ്പെട്ടു.
79. ബസേലിയോസ് ഗീവറുഗീസ് പ്രഥമൻ 1926-1928. 1928ധനു 4-ാം തീയതി കാലം ചെയ്തു. വാകത്താനം വള്ളിക്കാട്ടുപള്ളിയിൽ കബറടക്കപ്പെട്ടു.
80. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ 1929-1964 ജനുവരി 3-ാം തീയതി കാലം ചെയ്തു. കാതോലിക്കേറ്റ് അരമനചാപ്പലിൽ കബറടക്കപ്പെട്ടു.
81. ***ബസേലിയോസ് ഔഗേൻപ്രഥമൻ 1964- 1975. 1975** ഡിസംബർ 8-ാം **തിയതി കാലം ചെയ്തു. കാതോലിക്കേറ്റ് അരമനചാപ്പലിൽ** കബറടക്കപ്പെട്ടു.
82. ***ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ** 1975- 1991. 1991 ൽ സ്ഥാനത്യാഗം ചെയ്തു. 1996 നവംബർ 8-ാം തീയതി കാലം ചെയ്തു. കാതോലിക്കേറ്റ് അരമനചാപ്പലിൽ കബറടക്കപ്പെട്ടു.
83. *ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ 1991-

Note:- ഈ ലിസ്റ്റിൽ 73-ാം നമ്പരായി പറയുന്ന റാബാൻ അബ്രഹാം വരെയുള്ള കാതോലിക്കാമാരുടെ പട്ടിക ബാർ എബ്രായയുടെ എക്ലേസിആസ്റ്റിക്കിയിൽനിന്ന് എടുത്തിട്ടുള്ളതാണ്. ബാർ എബ്രായയുടെ കാലശേഷമുള്ള ചരിത്രം പിന്നീടുള്ളവർ തയ്യാറാക്കിയിട്ടുള്ളതാണ്. എന്നുമുതൽ എന്നുവരെ ഭരിച്ചു എന്നുള്ളതിന്റെ ക്രിസ്തീയവർഷം യവനായവർഷത്തിൽനിന്നും മഹമ്മദീയവർഷത്തിൽനിന്നും ഗണിച്ചു തയ്യാറാക്കിയിട്ടുള്ളതാണ്. അതിനാൽ വർഷങ്ങളിൽ ചുരുക്കമായ വല്ലതെറ്റുകളും ഒരു പക്ഷെ വന്നേക്കാം എന്നു സംശയിക്കുന്നു. ടി. 73-ാം പേരുകാരനായ റാബാൻ അബ്രഹാം മുതലുള്ള കൃത്യമായ പിന്തുടർച്ചാചരിത്രം ഈ ഗ്രന്ഥകാരനു കിട്ടിയിട്ടില്ല. അതിനാൽ 1500-നു ശേഷമുള്ള ലിസ്റ്റു പൂർണ്ണമല്ല. എങ്കിലും 19-ാം നൂറ്റാണ്ടിന്റെ മദ്ധ്യംവരെയും പൗരസ്ത്യസിംഹാസനത്തിൽ കാതോലിക്കാമാർ നിലനിന്നിരുന്നു. 19-ാം നൂറ്റാണ്ടിൽ വാണ മാർ ബസേലിയോസ് ബഹനാമിനുശേഷം പൗരസ്ത്യസിംഹാസനത്തിൽ - തിഗ്രീസിലോ മൂസലിലോ-കാതോലിക്കാമാർ എഴുന്നേറ്റിട്ടുണ്ടോ എന്നു നിശ്ചയമില്ല.

* Editorial updating 2002

# പുസ്തകരചനയ്ക്ക് ആശ്രയിച്ചിട്ടുള്ള പ്രമാണരേഖകൾ


1. വി. പുതിയനിയമവേദഗ്രന്ഥം
2. സഭാചരിത്രം (എക്ലേസി ആസ്റ്റിക്കി) മാർ ഗ്രീഗോറിയോസ് ബാർ ഏബ്രായ
3. സഭാചരിത്രം - മാർ മിഖായേൽ റാബോ
4. ഹൂദായകനോൻ
5. സുറിയാനിസഭാചരിത്രം By അബ്ദൽ ആഹാദ് റമ്പാൻ (ഇപ്പോഴത്തെ പ. പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ട്)
6. മാർ തോമ്മാശ്ലീഹായുടെ ഇൻഡ്യൻസഭ By E. M. Philip
7. 'ചേപ്പാട്ടു മാർ ദീവന്നാസ്യോസ്'
By P. A. Oommen B. A. B. L. (District Judge)
8. പൂർവ്വികസഭാപിതാക്കന്മാരും പൊതുസുന്നഹദോസുകളും
By Fr. P. P. Joseph ചക്കരക്കടവ്
9. പാമ്പാക്കുട നമസ്ക്കാരപുസ്തകം
10. The Advanced Learner's Dictonary of Current English, Second Edition
11. എൻബിയെസ് മലയാളനിഘണ്ടു
12. 19th Centenary of the Landing of St. Thomas in India by Deepika
13. 2-ാം വത്തിക്കാൻ കൗൺസിൽ പ്രമാണരേഖകൾ
14. പ. അബ്ദൽമിശിഹാ പാത്രിയർക്കീസ്ബാവായുടെ കല്പനകൾ
15. പ. അബ്ദുള്ളാ പാത്രിയർക്കീസ്ബാവായുടെ കല്പനകൾ
16. ശീമയിലെ വി. മാമോദീസായുടെ ക്രമം - (പ. അപ്രേം പാത്രിയർക്കീസ് ബാവായുടെ കല്പന)
17. പ. അപ്രേം പാത്രിയർക്കീസ്ബാവായുടെ കല്പനകൾ
18. 'ഇന്ത്യയിലെ ഓർത്തഡോക്സ് സുറിയാനിസഭ' പ. യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവാതിരുമേനിയുടെ ലേഖനം- എഡേസ്സാ മാസിക
19. മാർ യൂലിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ മൊഴി O. S. 111/113
20. കോനാട്ടു മാത്തൻ മല്പാനച്ചന്റെ കത്ത്
21. 'സുറിയാനിസഭാസംരക്ഷകൻ'
22. സുറിയാനിസഭാ മാസിക
23. സഭാചന്ദ്രിക (മാസിക)
24. മലങ്കരസഭ (മാസിക)
25. 'മലങ്കരസഭ' രണ്ട് ഉപന്യാസങ്ങൾ
26. റാക്കാട്ടുപള്ളി ലിഖിതം (മലയാള മനോരമ)
27. കേരളകേസരി (പത്രം)
28. പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻബാവായുടെ അന്ത്യസന്ദേശം.


ൟശ

# മാർത്തോമ്മാ ശ്ലീഹായുടെ
# പൗരസ്ത്യ സിംഹാസനം

പരിശുദ്ധ പരുമലകൊച്ചുതിരുമേനി മലങ്കര സഭാംഗങ്ങളെ ആവർത്തിച്ച് ഓർമ്മിപ്പിച്ച ഒരു കാര്യമുണ്ട്. 'കർത്താവേശുമിശിഹാ കഴിഞ്ഞാൽ തമ്പുരാനെപ്പെറ്റയമ്മയേയും മാർത്തോമ്മാശ്ലീഹായേയും ഓർത്തുകൊള്ളണമെന്ന്'. മാർത്തോമ്മാശ്ലീഹായുടെ പേരും, പൗരോഹിത്യവും, സിംഹാസനവും ചിലർക്ക് "വിശ്വാസത്തിന്റെ പ്രശ്ന"മാകുമ്പോഴും മലങ്കര നസ്രാണികൾക്ക് അവ എന്നും "വിശ്വാസത്തിന്റെ പ്രതീകമാണ്". ദശാബ്ദങ്ങൾക്കുമുമ്പേ ഈ സത്യം പ്രഖ്യാപിച്ച സഭാസ്നേഹിയായിരുന്നു യശഃശരീരനായ നെടുമാവ് ജോർജ്ജച്ചൻ. അദ്ദേഹം എഴുതിയ *മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യസിംഹാസനം* കോട്ടയം ഭദ്രാസന ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിലൂടെ പുനഃ പ്രസിദ്ധീകൃതമാകുന്നു. മാർത്തോമ്മാശ്ലീഹായുടെ സിംഹാസനം സ്വർണ്ണക്കസേരയായിട്ട് കാണാൻ ആഗ്രഹിക്കുന്നവർക്കല്ല, മാർത്തോമ്മാശ്ലീഹായുടെ ശ്ലൈഹീകത്വത്തിന്റെ സമ്പൂർണ നൽവരങ്ങളുടെ പ്രതീകമായി ഈ പദപ്രയോഗം പുരാതന ചരിത്രത്തിൽ കാണാൻ താൽപര്യമുള്ളവർക്കിതാ ഒരു വഴികാട്ടി.

ദർപ്പണം പബ്ളിക്കേഷൻസ്
കെ. എം. ജി. സെന്റർ
എം. ഡി. സെമിനാരി
കോട്ടയം -1

വില. 30 രൂപ

Jays KTM -10 ☏ 571511